# അവതാരിക

ബിന്ദു എന്ന കവിതാസമാഹാരം ഞാൻ വലിയ സന്തോഷത്തോടും സംതൃപ്തിയോടുംകൂടി വായിച്ചുരസിച്ചു. അപ്പോഴൊന്നും ഞാൻ ആ മനോഹരവും അസാധാരണവും ചിന്തോദ്ദീപകവുമായ കൃതിയുടെ അവതാരകനായിത്തീരേണ്ടിവരും എന്നു സ്വപ്നത്തിൽപ്പോലും വിചാരിച്ചില്ല. 'ദാർശനിക'ഭാവമുള്ള ഈ കൃതിക്ക് ഒന്നാമതു് ഒരു അവതാരിക ആവശ്യമില്ല; അഥവാ ഒരവതാരികയുടെ ആവശ്യം സംശയിക്കപ്പെടുന്ന പക്ഷം, ആ മാന്യത എന്നിൽ അർപ്പിക്കപ്പെടുമെന്നു് ആശിക്കാനും അവകാശമുണ്ടായിരുന്നില്ല. കവിതാരംഗത്തു ഞാൻ എന്തെങ്കിലും പ്രവർത്തിച്ചിട്ടുണ്ടെങ്കിൽ, അതു് വിദ്യാർത്ഥിസഹജമായ ഒരു ബലഹീനതയോ കഥയില്ലായ്മയോ ആയിരുന്നു എന്നാണു് എന്റെ ബോദ്ധ്യം. അന്നത്തെ കവിതാരീതിതന്നെ വളരെ ദൂരം പ്രയാണംചെയ്തു മുന്നേറിക്കഴിഞ്ഞിരിക്കുന്നു! ആധുനികകവിത ആസ്വദിക്കാൻപോലും ഞാൻ ആളല്ലാത്ത സ്ഥിതിക്കു്, അവതരിപ്പിക്കേണ്ട കാര്യം പിന്നെ പറയേണ്ടതില്ലല്ലോ. കൂടാതെ ഈ സമാഹാരത്തിന്റെ കർത്താവായ ശ്രീ ചെറിയാൻ കുനിയന്തോടത്തിനെ എനിക്കു കണ്ടു പരിചയംപോലുമില്ല. അതിനൊക്കെപ്പുറമേ, പ്രായാധിക്യത്താലും തന്മൂലമുള്ള അനാരോഗ്യത്താലും അവതാരികകാരനാകാൻ ഞാനേതുകൊണ്ടും അർഹനല്ല.

അങ്ങനെയിരിക്കമ്പോഴാണു ശ്രീ ചെറിയാന്റെ ഒരു കത്തു കിട്ടിയതു്. 'എന്റെ കവിതാസമാഹാരത്തിന്റെ ഒരു പ്രസ് കോപ്പി അയച്ചിരുന്നതു കിട്ടിക്കാണുമല്ലോ. അതിനു് അങ്ങു് ഒരവതാരിക എഴുതി അയച്ചുതരണമെന്നു് അപേക്ഷിക്കുന്നു. പ്രായാധിക്യവും ആരോഗ്യക്കുറവും സൗരിക്കായ്കയല്ല. എങ്കിലും എന്റെ വലിയ ഒരാഗ്രഹമാണു് ഈ കൊച്ചുകൃതിക്കു് അങ്ങയുടെ ഒരവതാരിക വേണമെന്നു്'. അപരിചിതനായ ഒരാളുടെ അപേക്ഷ! കുറച്ചുഭിമാനം തോന്നി. അതു സാധാരണമല്ലേ? കഴിവു

കേടിനെ കഴിച്ചുകൂടി, ആ അപേക്ഷയനുസരിച്ച് എഴുതാമെന്നുതന്നെ നിശ്ചയിച്ചു.

ശ്രീ ചെറിയാൻ കനിയന്തോടത്തു് എനിക്കു് അപരിചിതനാണെങ്കിലും അദ്ദേഹം പ്രസിദ്ധപ്പെടുത്തിയിട്ടുള്ള 'ആശാനിലെ ദാർശനികൻ' എന്ന സാമാന്യം വലിയ ഒരു ഗദ്യസാഹിത്യനിരൂപണഗ്രന്ഥം ഞാൻ വായിച്ചിട്ടുണ്ടു്. എക്സ്പ്രസ്സ് പത്രത്തിൽനിന്നു് ആവശ്യപ്പെട്ടതനുസരിച്ച് അഭിപ്രായം എഴുതുകയുമുണ്ടായിട്ടുണ്ടു്. സാധാരണയിൽക്കവിഞ്ഞ പ്രമേയംകൊണ്ടും പ്രതിപാദനരീതികൊണ്ടും 'ദാർശനികത്വം'കൊണ്ടും ആ കൃതി എന്നെ വളരെ ആകർഷിച്ചിട്ടുള്ളതാണു്. അന്നു ഞാനെഴുതിയ അഭിപ്രായം തീരെ തെററിയില്ലെന്നു് ഈ കൃതിയിലെ ഓരോ കവിതയും നിതരാംസ്പഷ്ടമാക്കിയിരിക്കുന്നു. മുപ്പത്തിയഞ്ചു കൊച്ചുകൊച്ചുകവിതകളാണു് ഈ സമാഹാരത്തിലുള്ളതു്. അവയിൽ ഓരോന്നും, അതിന്റെ കർത്താവു ദാർശനികതയോടു് ആഭിമുഖ്യമുള്ള ഒരു ഈശ്വരവിശ്വാസിയാണെന്നു തെളിയിക്കുന്നു. ഒരത്ഭുതം, ഇതിലെ എല്ലാ കവിതകളും ഈരണ്ടു് അക്ഷരങ്ങളിലൊതുങ്ങുന്ന വിഷയങ്ങളെ കൈകാര്യം ചെയ്യുന്നു എന്നതാണു്. ഭൂമി, നിശ, തീരം, ബിന്ദു, ശില്പി, ജയം മുതലായി രണ്ടക്ഷരങ്ങളിൽ അവസാനിക്കുന്ന വാക്കുകളാണു ശീർഷകങ്ങളായി സ്വീകരിച്ചിരിക്കുന്നതു്.

മനോഹരം, അസാധാരണം, ചിന്തോദ്ദീപകം എന്ന മൂന്നു വിശിഷ്ടവിശേഷണങ്ങളാണു പ്രാരംഭത്തിൽ ഞാൻ ഈ ഗ്രന്ഥത്തെക്കുറിച്ചു പറഞ്ഞിട്ടുള്ളതു്. ഒന്നാമതു്, ഓരോന്നും ചെറുതുചെറുതാണു്. രണ്ടാമതു്, പ്രസ്പഷ്ടവും പ്രസാദപൂർണ്ണവുമാണു്. വായിച്ചാൽ മനസ്സിലാകുന്ന കാര്യത്തിൽ ഇതിലെ കവിതകളെല്ലാം ഒരുപോലെ ആകർഷകങ്ങളാണു്. ഓരോന്നിലും ഓരോ ചിന്ത ഇതളു വിടർത്തുന്നു. അതു കവിതകളെ തത്വജ്ഞാനപരവും ഭാവനാസുന്ദരവുമാക്കുന്നു. വിഷയങ്ങളെ തിരഞ്ഞെടുക്കുന്നതിലും, അതിലെല്ലാം ചിന്താമധുരങ്ങളും കാവ്യസുന്ദരങ്ങളുമായ ആശയങ്ങളെ അയത്നലളിതമായി ഉൾക്കൊള്ളിച്ചിരിക്കു

ന്നതിലും ഈ കൃതി അസാധാരണം എന്ന വിശേഷണം അർഹിക്കുന്നുണ്ട്. ഓരോന്നിലും ഓരോ ദാർശനിക സംഗതി, ഒരു ജീവിതരഹസ്യം, ഒരു പ്രപഞ്ചതത്വം ഉൾക്കൊള്ളുന്നതുകൊണ്ടും, അതിന്റെ സ്പഷ്ടീകരണമായതുകൊണ്ടും, ഓരോ കവിതയും ചിന്തോദ്ദീപകം തന്നെയാകുന്നു. പദങ്ങളുടെ ലാളിത്യം, ആശയങ്ങളുടെ പരിശുദ്ധി, ആദർശങ്ങളുടെ ഭവ്യത മുതലായവയാൽ ഇതിലെ എല്ലാ കവിതകളും, ഇന്നത്തെ കവിതാസമാഹാരങ്ങളുടെ കൂട്ടത്തിൽ, പ്രത്യേകമായ ഒരഭിനന്ദനമർഹിക്കുന്നു.

ഈ കവിതകളിൽനിന്നെല്ലാം ഉദ്ധരണികൾകൊണ്ട് മേല്പറഞ്ഞ സംഗതികളെ ഉദാഹരിക്കുവാൻ, എന്റെ തൂലിക വെമ്പൽ കൊള്ളുന്നുണ്ടെങ്കിലും, അതു് അധികപ്പററാകുമെന്നു തോന്നുന്നതുകൊണ്ട്, ചിലതു മാത്രം മാതൃകയായി ചൂണ്ടിക്കാണിച്ചുകൊള്ളുന്നു. ഭൂമി എന്ന ആദ്യത്തെ കവിതയിൽത്തന്നെ കാണുന്നു, 'വിരുന്നു വന്നവരല്ലോ പ്രപഞ്ച—വിരുന്നു ശാലയിൽ നമ്മൾ, വിരുന്നുവന്നവർ മടങ്ങുമൊടുവിൽ—വിരുന്നു ശാലയിൽ നിന്നും; യുഗങ്ങൾ വാടിക്കൊഴിയുംവരെയീ ഗമനാഗമനം തുടരും'.!! എത്രവലിയ പ്രപഞ്ചതത്വം, എത്ര മനോഹരമായ വിധത്താൽ, എത്ര ലളിതമായ രീതിയിൽ, പറഞ്ഞിരിക്കുന്നു! ഇപ്രകാരമാണു കവിതകളെല്ലാംതന്നെ.

> 'ദൃശ്യമീ പ്രപഞ്ചത്തിന്നപ്പുറമദൃശ്യമായ്
> മർത്ത്യജീവിതനാളം കൊളുത്തും ചൈതന്യമേ'

എന്നു പാടിക്കൊണ്ടാണു 'നാളം' എന്ന കവിത ആരംഭിക്കുന്നതു്. അതിന്റെ ഒടുവിലത്തെ പ്രാർത്ഥനയോ?

> 'സ്വർഗ്ഗമാം മലർക്കാവിലെന്നെ നീ വിടത്തണേ,
> സ്വപ്നജീവിതം ഭൂവിലരനാഴികമാത്രം'.

ഈ ഗ്രന്ഥത്തിനു നാമഹേതുകമായ 'ബിന്ദു' എന്ന കവിത നോക്കുക. അതിലെ മനോഹരവരികളിൽനിന്നു രണ്ടെണ്ണം അടർത്തിയെടുക്കുന്നു:

'ബിന്ദുവായലിഞ്ഞലിഞ്ഞില്ലാതെയാകട്ടെ ഞാൻ
ബന്ധുരപ്രഭാകരരശ്മിയിലനാരതം'.

ദൂരം എന്ന കവിത അവസാനിക്കുന്നതു് ഇപ്രകാരമാണു്:

'ജീവിതരഹസ്യങ്ങറം ഗൂഢമീപ്രാപഞ്ചിക
നാടകയവനികയ്ക്കുള്ളിലെന്നറിവൂനാം'.

മാതൃക കാണിക്കാൻ ഇത്രയൊക്കെ മതിയെന്നു കരുതുന്നു. ലാളിത്യവും സ്പഷ്ടതയും ഈ സമാഹാരത്തിലെ കവിതകളുടെ സാമാന്യഗുണമാണു്. ഇരുന്നാലോചിക്കാനും ആസ്വദിക്കാനും ആശ്വസിക്കാനും ഉതകുന്ന ചിന്താമുകുളങ്ങറം ആന്തരികാനുഭൂതികളുടെ നിലാവേററു വിടൎന്നു വിടൎന്നുവരുന്നു. നിത്യചിന്താനിരതനും ദാർശനികനും വിശ്വാസിയുമല്ലാത്ത ഒരാറംക്കും ഇത്തരം നിത്യപരിചിതങ്ങളായ കാര്യങ്ങളെക്കുറിച്ചു്, ദാർശനികഭാഷയിൽ, ഇങ്ങനെ കാവ്യരചന സാധിക്കുന്നതല്ല. അതാണിതിന്റെ കൎത്താവിനുള്ള മെച്ചവും മേന്മയും. ഇതുപോലെ മുമ്പു് ഈ കവി കവിതകളെഴുതിയിട്ടുണ്ടോ എന്നു് എനിക്കറിയില്ല. ഇതുപോലെ വായനക്കാരുടെ ബോധത്തെ വളൎത്തുകയും വികസിപ്പിക്കുകയും, ചിന്തകളെ ഉദ്ദീപിപ്പിക്കുകയും കാവ്യരസത്തെ മനുഷ്യഹൃദയങ്ങളിൽ ഉളവാക്കുകയും ചെയ്യുന്ന കൃതികറം മേലിൽ ധാരാളം രചിച്ചു, സാഹിത്യത്തെയും സഹൃദയരെയും സമുദ്ധരിക്കുവാനും സന്തോഷിപ്പിക്കുവാനും ശ്രീ ചെറിയാൻ കുനിയന്തോടത്തിനു സാധിക്കുമാറാകട്ടെയെന്നു പ്രാൎത്ഥിച്ചുകൊണ്ടു്, ഈ 'ബിന്ദു'വിനെ ഞാൻ സാദരം സജ്ജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

പുത്തേഴത്തു രാമമേനോൻ

തൃശ്ശൂർ,
10–10–1971

# ബിന്ദുക്കൾ

# ഒരു മഞ്ഞുതുള്ളി

അപാരതയുടെ കടൽത്തീരത്തു് ഒരു പുൽക്കൊടി,

അതിൽ ഒരു മഞ്ഞുതുള്ളി;
തിരകൾ തീരത്തെ വാരിപ്പുണരുന്നു, പിൻവാങ്ങുന്നു......

ഇവിടെ ഈ ബിന്ദു, തന്നെ വെളിച്ചത്തിലേയ്ക്കു നയിച്ചവരെ ഓർക്കുന്നു;

അണിയിച്ചൊരുക്കിയവരെ ഓർക്കുന്നു;
സർവ്വോപരി,

സൂര്യപ്രകാശം കാണുമ്പോഴും അലിഞ്ഞുപോകാതിരിക്കാൻ സഹായഹസ്തം നീട്ടിയ ആ മഹാവ്യക്തിത്വത്തെ ഓർക്കുന്നു—

സ്നേഹസമ്പന്നനായ ശ്രീ പുത്തേഴത്തു രാമമേനോനെ;....

മനോഹരമായ മുഖചിത്രം വരച്ചുതന്ന ആർട്ടിസ്റ്റ് കെ. ജി. വാസുവിനെയും........

ആദരാഞ്ജലികളോടെ,
ഗ്രന്ഥകർത്താ.

*"How sweet the moonlight sleeps upon this bank!*
*Here will we sit, and let the sounds of music*
*Creep in our ears; soft stillness, and the night,*
*Become the touches of sweet harmony"*

## ഭൂമി

വിരുന്നുവന്നവരല്ലോ പ്രപഞ്ച
വിരുന്നുശാലയിൽ നമ്മൾ
വാർമഴവില്ലുകൾ കണ്ണുഞ്ചിക്കും
വർണ്ണത്തോരണനിരകൾ
വിടർന്നു നിൽക്കും കാഞ്ചനലതകൾ
വികാരനർത്തകനികരം
വീണകൾമീട്ടാൻ കല്ലോലിനികൾ,
വാനിൽ മേഘമയൂരം
വേണുനിനാദമുതിർക്കാൻ തെന്നൽ,
വിളക്കു കാട്ടാൻ മിന്നൽ
വിരുന്നു വന്നവരല്ലോ പ്രപഞ്ച—
വിരുന്നുശാലയിൽ നമ്മൾ.

പ്രഭാതകുഡ്മളമെന്നും വിടരും
പ്രദോഷമാം സുമമടരും.
നിശീഥദേവതയണയുംതമസ്സിൽ
നിലീനയാകും ഭൂമി.

നക്ഷത്രങ്ങൾ കണ്ണുകൾ ചിമ്മും
നിശയിൽ മുകിലണിവാനിൽ
പുലരികൾ പുഷ്പകിരീടങ്ങളുമായ്
പുതിയ വെളിച്ചം പകരും
കൊഴിയുമുഡുക്കൾ പുലരിവരുമ്പോൾ
കലികകൾ പുഞ്ചിരിതൂകും.
കവിതകുറിക്കും ചന്ദ്രികമായും,
കതിരോൻ നിന്നു ചിരിക്കും

അതിഥികരം നമ്മരം പ്രപഞ്ചരംഗം
മതിവരെ നോക്കി രസിക്കും.
മുകിലുകരം വെള്ളിൽപ്പറവകളേപ്പോൽ
പറന്നു നീങ്ങും വാനിൽ
വിരിയാൻ വെമ്പും മാനവചേതന
ചിറകു വിരിച്ചു പറക്കും
ഉണരും ഹൃദയവിപഞ്ചിക, ഗീതിക—
ളുയരും മുകിലണിവിണ്ണിൽ
അറിയാതറിയാതാത്മാവൊരു നവ
മുരളികയായിപ്പാടും
വിരുന്നു വന്നവരല്ലോ, പ്രപഞ്ച—
വിരുന്നുശാലയിൽ നമ്മരം....

തീരും നർത്തനരംഗം യവനിക
താനേ വീഴാൻ വെമ്പും
മദിരപകർന്നു പകർന്നുകുടിച്ചിനി
മദിരോത്സവവും തീരും

വിരുന്നുവന്നവർ മടങ്ങുമൊടുവിൽ
വിരുന്നുശാലയിൽനിന്നും
യുഗങ്ങരം വാടിക്കൊഴിയുംവരെയീ
ഗമനാഗമനം തുടരും.

ദൃശ്യമീപ്രപഞ്ചത്തിന്നപ്പുറമദൃശ്യമായ്
മർത്ത്യജീവിതനാളം കൊളുത്തും ചൈതന്യമേ,
തമസ്സാർന്നിടും മർത്ത്യഗാത്രപഞ്ജരത്തിലേ–
യ്ക്കാത്മദീപ്തിയുമായിങ്ങെത്തുന്ന പ്രദീപമേ,
ജീവനാം കാർമേഘത്തിൽ നീ മിന്നൽക്കൊടിപോലെ
ദിവ്യമാം പ്രകാശത്തിൻ കന്ദളം കാട്ടുന്നല്ലോ!
ജീവിതസംഗീതത്തിന്നർത്ഥവും മാധുര്യവും
ഭാവവുംനല്കി പിന്നെ താളവും സ്വരൈക്യവും.
വിശ്വമണ്ഡലത്തിനു നീർത്തിയ തിരശ്ശീല–
യ്ക്കപ്പുറമനാദ്യന്തജ്യോതിസ്സായ് ലസിപ്പൂ നീ.

---

## നാളം

---

നിൻദിവ്യപ്രഭാവത്താൽ സാഗരം വിറയ്ക്കുന്നു
നിന്നിൽ നിന്നൊളിക്കുവാൻ കാററിനുമാവുന്നില്ല.
കാൺമൂ നിൻ വിലാസങ്ങൾ കടലിന്നോളങ്ങളിൽ
കാട്ടുചോലതൻനൃത്യകല്ലോലനാദങ്ങളിൽ.
ഉഷസ്സിൽത്തിളങ്ങുന്ന മഞ്ഞുതുള്ളിയിൽപ്പോലും
ഭൂഷണം കാട്ടുന്നു നീ നിൻ ദിവ്യ വികാസത്താൽ.
ഋതുക്കൾ ചിരിക്കുമ്പോൾ ഹാ! ദിവ്യചൈതന്യമേ,
ശീതളം നേത്രങ്ങൾക്കു നിൻ കലാവൈചിത്ര്യങ്ങൾ!
പുഷ്പങ്ങൾ കാട്ടുന്നു നിൻ മന്ദഹാസത്തിൻ ഛവി
ശഷ്പങ്ങൾപോലും നൃത്യലോലരായ് വാഴ്ത്തുന്നു തേ!
കൂരിരുൾ നികുഞ്ജത്തിൽ കോരകമായിട്ടെത്ര
കാലമായ് പൂവായ്ത്തീരാൻ കാത്തുകാത്തിരിപ്പൂ ഞാൻ
സ്വർഗ്ഗമാം മലർക്കാവിലെന്നെ നീ വിടർത്തണേ,
സ്വപ്നജീവിതം ഭുവിലരനാഴികമാത്രം.

വൈശാഖനക്ഷത്രമാലയും ചാർത്തിയീ
വിശ്വപ്രപഞ്ചത്തെ ചുംബിച്ചുണർത്തുന്ന
യാമിനീ, നില്ക്കുന്നു നിന്നെയും നോക്കി ഞാൻ
താമരപ്പൂക്കളും താലവുമായി; നിൻ
പ്രേമംപകർന്നൊളി ചിന്നുന്നവാനിലേ
പൂമണിത്തേരിൽ നീ നിത്യമെഴുന്നെള്ളും
താരാപഥങ്ങളിൽ, ചക്രവാളങ്ങളിൽ
കോരിത്തരിപ്പിക്കും വെള്ളിച്ചിലങ്കകൾ
പാദങ്ങളിൽക്കെട്ടി സ്വർണ്ണനിലാവിന്റെ
പൂമണ്ഡപങ്ങളിൽ നർത്തനമാടുവാൻ
പൈമ്പാൽക്കുടമേന്തി, വർണ്ണക്കുടയേന്തി
മേഘങ്ങളും വെള്ളിൽപ്പക്ഷികൾ പാറുന്ന
മാനത്തുനിന്നെത്തിനോക്കി വികാരാർദ്ര—
മേതോ വികസ്വരഗാനവുമായ്, സ്വപ്ന
ചേതോഹരക്കാഴ്ചകണ്ടുമയങ്ങിയും
പൊട്ടിച്ചിരിച്ചും രസിച്ചും കുണുങ്ങിയും
പാരം തളർന്നും മയങ്ങിക്കിടക്കവേ
പൊന്നുഷസ്സെത്തിനിൻ പ്രേതമഞ്ചംവഹി—
ക്കുന്നതിൽ തൃപ്തമായ്ക്കേഴുന്നു മാനസം........

ജീവിതവൃത്തത്തിനുള്ളിലും രാപകൽ,
ഭാവിയും ഭൂതവും കൈകോർത്തുനില്ക്കുന്ന
കേന്ദ്രത്തിലേയ്ക്കുള്ള ദൂരം ഗ്രഹിക്കുവാൻ
മാനവരാമിരുകാലിമൃഗങ്ങളേ
മുന്നോട്ടുപോകുക; നിങ്ങൾ നടക്കുമ്പോൾ
കല്ലിൽത്തടഞ്ഞൊന്നുവീഴാം; പക്ഷേ, യത്ര
വൃത്തത്തിനുള്ളിലോ, വൃത്തംകഴിഞ്ഞിട്ടോ,

നിത്യതതന്നുടെ കല്പാന്തരാവിലോ?

ഹ! പുലർകാലത്തിൻ രാഗവും താളവും
ഹാരിയാം വർണ്ണസുമങ്ങളുമെന്നുള്ളിൽ
അജ്ഞാതമാമനുഭൂതിവളർത്തുന്നു,
ആഴിയുംവാനവും വിസ്മയം ചേർക്കുന്നു

പൂർണ്ണമാം സൗന്ദര്യദർശനംരാവിലും
പൊന്നുഷ:സന്ധ്യതൻനെററിത്തടത്തിലും
ജീവിതം—പൊൻപുലർകാലവും രാത്രിയും
കൈവിലങ്ങിട്ടുവലിക്കവേനീങ്ങുന്നു........

# തീരം

കനകസ്വപ്നങ്ങൾ നെയ്തു
കടൽത്തീരത്തിരിക്കുമ്പോൾ
കടലല പറഞ്ഞൊരു
കഥയുരയ്ക്കാം:

പുതിയൊരു മണിമേട പണിതു, മനംകവന്ന
മതിമുഖിയാൾക്കുവേഗം മണവാളനായ്,
മതിയിലസൂയയാർക്കുമിയലുമാറുയരുവാൻ
കൊതിയാന്റ പുമാനേകനൊരു ദിവസം
കടൽത്തീരത്തുദാസീനം നടന്നു നീങ്ങുമ്പോളെന്തോ
തടഞ്ഞുതൻ കാലിലയാൾ പകച്ചുനിന്നു;
"മടിശ്ശീല!" കുനിഞ്ഞയാളെടുത്തു പൊന്തിച്ചുനോക്കി
"ചരലുകളാകാ"മിദം സ്വയംപറഞ്ഞു.
ചിറകുകൾ വിരിക്കുന്ന ചിന്തയിൽ മനം കുടുങ്ങി
"ചരലുക"ളോരോന്നെടുത്തെറിഞ്ഞുനിന്നു;
കടലിൽ വീണവ മൂകംകരഞ്ഞു, താഴുകയായി
ഞൊടിയിലാഴിപ്പരപ്പിന്നടിയിലെത്താൻ,
ഒഴിഞ്ഞുസഞ്ചിയിലൊററമണിമാത്രമായി, ഞെട്ടി
മിഴിച്ചയാൾനിന്നു മൂകമതിനെനോക്കി.
ചരലല്ല, നവരത്നമണിയല്ലോ തിളങ്ങുന്നു;
പരമമൂഢനീഞാനെന്നവൻ തപിച്ചു.
ഒരുക്ഷണം മതി, പൊട്ടി—
ത്തകരുവാൻ ചില്ലുപാത്രം;
ഞൊടികളിൽച്ചിതറുന്നു
മനക്കോട്ടകൾ!

സപ്തവർണ്ണങ്ങൾ പാകി
സർഗ്ഗചൈതന്യം തൂകി
സ്വർഗ്ഗീയമഴവില്ലി-
നാത്മാവിൽ വിടർത്തുവാൻ

ആദിജ്യോതിസ്സേ, തവ
സ്നേഹപാത്രംപോൽ ദിവ്യ
പാണിയിപ്പാവത്തിൻെറ
നേർക്ക് നീ നീട്ടുന്നല്ലോ

ഈ വിശ്വപ്രപഞ്ചത്തി--
നന്തരംഗങ്ങൾ കാണാ-
നാവില്ല നിന്നൊളക്കണ്ണേ-
നുള്ളിൽ നീ തെളിക്കാതെ.

## ബിന്ദു

ഒരു മൺതരിക്കുള്ളിൽ
മറെറാരു പ്രപഞ്ചമോ,
ഒരു വിൺഗോളം തന്നിൽ
മറെറാരു മഹാവിശ്വം!

താരകൾ വിറയ്ക്കുന്നു;
താരുകൾ മരിയ്ക്കുന്നു;
തെന്നലിന്നൊപ്പം മർത്ത്യ-
ഭൃംഗങ്ങൾ പറക്കുന്നു....
ചങ്ങലക്കെട്ടിൽപ്പോലും
സ്വാതന്ത്ര്യം കൊതിക്കുന്നു
ചക്രവാളത്തിൽ പ്പറ-
ന്നെത്തുന്ന കിളിക്കൊപ്പം.

രാത്രിതൻ തിരശ്ശീല
നീങ്ങുമ്പോഠം പ്രഭാതത്തിൻ
രാഗമോഹനഗീതം
കേഠംക്കവാനാത്രം മോഹം!

കേവലമൊരു ഹിമ--
ബിന്ദുവായ് പ്രകാശത്തിൻ
പൂവനത്തിലെ മണി—
മുത്തുപോൽ തിളങ്ങുവാൻ.

അക്കരശ്മികഠം നീട്ടി—
യെങ്ങനെ വരുന്നു നീ?
ആകാശഗോളങ്ങളെ—
യെങ്ങനെയിണക്കുന്നു....!

ബിന്ദുവായലിഞ്ഞലി—
ഞ്ഞില്ലാതെയാകട്ടെ ഞാൻ,
ബന്ധുരപ്രഭാകര—
രശ്മിയിലനാരതം....

*          *          *

ഈയൊരു നീർത്തുള്ളിയിൽ
നീ വിടർത്തിയ സർഗ്ഗ—
ചേതനയ്ക്കെന്നും തളിർ—
ക്കുമ്പുകൈയർപ്പിപ്പു ഞാൻ.

ആകാശഗോപുരവാതില്ക്കലീശ്വരൻ
മൂകവിപഞ്ചിക മീട്ടുവാനെത്തിയ-
മേഘകുമാരരോടോതി: 'മനുഷ്യന്റെ
മായികശക്തിയെക്കീർത്തിക്കുവിൻ നിങ്ങളും....
ചന്ദ്രനിൽച്ചെന്നു തൻ സപ്നവർണ്ണക്കൊടി
നാട്ടി-യിനിവേഗമന്യഗ്രഹങ്ങളിൽ
ചേർക്കുമവൻ പാദമുദ്രകളും, മർത്ത്യനെ-
യോർക്കാതിരിക്കാമോ വാനകുമാരരേ?
സൗരയൂഥത്തിലെ ഗോളങ്ങളെത്തമ്മിൽ
തട്ടാതെ മുട്ടാതെ ചുററിക്കറക്കുവാൻ
ശക്തനാമെന്നെ നമിക്കുകയായ് നര-
രോരോ ഗ്രഹത്തിലുമെത്തുന്നവേളയിൽ.
വിശ്വപ്രപഞ്ചവികസ്വരവിജ്ഞാന-
ത്താളിയോലഗ്രന്ഥമൊക്കെപ്പഠിക്കുവാൻ
ഇന്നും കഴിഞ്ഞിട്ടില്ലെന്നുടെ സൃഷ്ടിയാം
മർത്ത്യനെന്നാകിലും നേടുമവൻ ജയം.

പുത്തൻയുഗത്തിന്റെ പ്രാരംഭമായ്; ചന്ദ്ര-
ഗോളം മനുഷ്യന്റെ കൊച്ചുകരങ്ങളിൽ!
അല്ല,വൻ ചന്ദ്രനെപ്പാദംപതിത്തിനു-
തുല്യമായല്ലയോ തീർത്തതായാത്രയാൽ!

ഭൂമിക്കുമാത്രമായ് രാവിൽ നിലാവൊളി-
ദീപമായ് മിന്നുന്നതേററമടുത്തുള്ള
ഗോള-മാഗോളത്തിലെങ്കിലും ചെന്നെത്തി-
ത്തൻജയം കാണിച്ച മാനവപുത്രരെ-
ക്കീർത്തിക്ക-കീർത്തിക്ക-നിങ്ങളും മനുഷ്യന്റെ
നിത്യമഹത്തരനേട്ടം പുകഴ്ത്തുക....'

---

ജയം

---

## ദൂരം

കാലമാം യാത്രക്കാരൻ
ജീവിതസമുദ്രത്തിൻ
തീരത്തു പതിക്കുന്ന
കാലടിപ്പാടിൽക്കൂടി

നീങ്ങുന്നു നമ്മരം ചിന്താ–
ചക്രവാളങ്ങരം തേടി;
നാഴികമണി താനേ
തിരിയുന്നതും നോക്കി

പിന്നിട്ട പഥങ്ങളി–
ലെത്രയോ നിമേഷപ്പൂ–
മ്പാററകരം ചിറകററു;
പുഷ്പങ്ങളിതളററു!

മൂകമായ് വിഹായസ്സിൽ
കണ്ണുകരം ചിമ്മുന്നഗ്നി
നാളങ്ങരംപോലെ സ്വർണ്ണ–
നക്ഷത്രഗണം നീളെ....

കണ്ണെത്താദ്ദൂരത്തുനി–
ന്നല്ലയോ തുടങ്ങിയി–
ക്കാണാത്തയാത്ര, യിനി–
യേറെയുണ്ടല്ലോ ദൂരം!

വിടരും മുമ്പേവാടി–
ക്കൊഴിയും പ്രതീക്ഷകരം;
തെളിയും മുമ്പേ കാററി–
ലണയും വിളക്കുകരം!!

പിന്നിട്ട വഴിവക്കി—
ലെത്രയോ സ്വപ്നപ്പൂക്കൾ
പൂന്തെന്നൽ തലോടവേ
വാടിവീണടിഞ്ഞുപോയ്!

താഴെയീക്കിടക്കുന്ന
പൂക്കളും ദളങ്ങളും
താരെറുളിക്കിനാവുക—
ളെത്രയോ വിടർത്തില!

ജീവിത രഹസ്യങ്ങൾ
ഗൂഢമിപ്രാപഞ്ചിക
നാടകയവനിക—
യ്ക്കുള്ളിലെന്നറിവൂ നാം.

  

തമസ്സുമൂടിയ രാവിൻഗുഹയിൽ
തപസ്സിരിക്കും മുകുളങ്ങൾ
പുലർക്കിനാവൊളിമുകരും പോൽ ഞാൻ
പുതിയ വെളിച്ചം പുണരുന്നു....

തളിർത്തിടുന്നു മോഹം—കരളിൽ
വളർന്നിടുന്നു ദാഹം

താരൊളിയോലും തേരിൽക്കയറി—
ത്താരകനാട്ടിൽപ്പൂങ്കുയിലാകാൻ,
സത്യാന്വേഷണവ്യഗ്രത കലരും
സ്വർണ്ണമന്ഥരപ്പൂമുകിലാകാൻ....

തീരുകയില്ലീദാഹം—വിണ്ണിൻ
തീരം തേടും മോഹം.

## ദാഹം

വർണ്ണപ്പൊരുളിൻ പൊയ്കകൾ തോറും
വെള്ളിനിലാവിൻ കല്ലോലം
വിണ്ണിൻ പടവുകൾ കയറിയിറങ്ങും
കണ്ണിൽ മൃതിയുടെ സല്ലാപം.

ചിറകുകൾ തകരുംവരെയും—നിനവുകൾ
ചിതയിൽക്കരിയുംവരെയും....

ഋതുഭേദങ്ങൾ പീലിവിടർത്തും
കൗതുകമിയലും താളലയങ്ങളി—
ലുണരും ശിശിരം ഹേമന്തവുമീ
വസന്തകാലനിലാവും, വാടും
വേനൽക്കാലമലർക്കാവുകളും
പുലരിവിടർത്തും പുളകവുമകലെ—
പ്പൂമുകിൽ തുടരും നർത്തനവും....

തളിർത്തിടുന്നു മോഹം—കരളിൽ
വളർന്നിടുന്നു ദാഹം.

സന്ധ്യാരശ്മികൾ കലരും കലികകൾ
സുരഭിപരത്തിയുറങ്ങും; ജീവിത—
സൈകതമൂഴിയിൽ വാടുംവരെയും
സ്വപ്നശതങ്ങൾ മായുംവരെയും

തീരുകയില്ലീദാഹം—വിണ്ണിൻ
തീരം തേടും മോഹം

താരകനിരകൾ മായുന്നല്ലോ
താമരയിലകൾ കരിയുന്നല്ലോ
സായംകാലം തളരുന്നല്ലോ
സന്ധ്യയിരുട്ടിൽ മറയുന്നല്ലോ

മലരായ്, മലരിൽനിറയും മധുവായ്
മലരുകൾതേടും മധുമക്ഷികയായ്
ചിറകുകളോലും ചിത്രപതംഗ—
ക്കിളിയായ് നിത്യതമുകരാൻ മോഹം

മനസ്സിൽ വിടരും നിനവുകളുതിരും
മൊഴികൾ, മിഴികൾ, മോഹവുമതുപോൽ
നിമിഷംതോറും വളരും ദാഹവു—
മർച്ചനചെയ്‌വൂ സ്നേഹപ്പൊരുളേ....

ഇരുളിന്റെ പൊയ്കയിൽ, കാലമേ, നീയെന്നും
ഇതളുകൾ കൂമ്പാത്തതാമരപ്പൂ
ഇരുളും വെളിച്ചവും നിഴലാട്ടം തുടരുന്നു.
ഇഴയുന്നിങ്ങെത്തുന്നു മേഘനാഗം,
ഇഹലോകസ്വപ്നങ്ങൾ കണ്ടുകണ്ടങ്ങനെ
ഇമകളടയ്ക്കുന്നു താരകങ്ങൾ.
ഇതളുകളെത്രയോ വാടിക്കൊഴിഞ്ഞെന്നോ,
ഇനിയെത്രവിദളങ്ങൾ വിടരുമെന്നോ
ഇടതടവില്ലാതെ ചിന്തിക്കുന്നെങ്കിലും
ഇനിയുമറിയുന്നതില്ല മർത്യർ.
ഇലയില്ല, ജലമില്ല പരിപൂർണ്ണശൂന്യത
ഇവിടെയുമവിടെയുമെന്നു തോന്നും.
ഇതളുകളിൽത്തങ്ങിനില്ക്കുന്ന ഹിമബിന്ദു
ഇരുളിന്റെ കാട്ടിലെ ഗ്രഹമോരോന്നും
ഇരുളാത്ത സാമ്രാജ്യം തേടിപ്പറക്കുന്ന
ഇതിഹാസശലഭങ്ങൾതന്നെ മർത്യർ.

---



---

## സന്ധ്യ

ചെഞ്ചായം പൂശും സായംസന്ധ്യതൻ കവിൾത്തടം
ചക്രവാളത്തിൻ തിരശ്ശീലയിൽത്തെളിഞ്ഞപ്പോൾ
ഏകനായ് നടന്നു ഞാ;നീജനപ്രവാഹത്തി-
ലേകനായ് നടക്കുക സാദ്ധ്യമല്ലൊരിക്കലും.
നഗരം മനുഷ്യന്റെ സഞ്ചാരപഥങ്ങളിൽ
നിശ്ചലനിഴൽ വീഴ്ത്തിച്ചിന്തകളുണർത്തുന്നു:
ബസ്സ്റ്റോപ്പിൽ കാലത്തിന്റെ ഫുൾസ്റ്റോപ്പായ്
നില്ക്കുന്നവർ,
ബുഷ്കോട്ടിൽ കാലത്തിന്റെ മുദ്രകൾ പതിപ്പവർ,
കേരളഭാഗ്യക്കുറിട്ടിക്കറ്റിൻ ചലച്ചിത്ര-
സംഗീതധ്വനി 'ഒരു രൂപയ്ക്കു ലക്ഷം രൂപാ!'
സ്കൂട്ടറിൻപിന്നിൽത്തങ്ങും കുടുംബം—ഭാര്യ, മക്കൾ,
സ്പൗട്ടുകാർ പദംപദം മാർച്ചുചെയ്തിടും ശബ്ദം....
ഇരമ്പിപ്പായും കാറിൽ മന്ത്രിമാർ, നേതാക്കന്മാർ,
'ഇൻക്വിലാബ്' വിളിക്കുന്ന വിപ്ലവപ്പരിഷകൾ!
ജഡയാർന്നിടും മുടി, നാറുന്ന വസ്ത്രം, കൈയിൽ
ബീഡി, യീവിധം നീളെ ഹിപ്പികൾ ഗിററാറുമായ്!
എൽ. എസ്. ഡി., പിന്നെ മരിജ്ജ്വാന, സഞ്ചി
ക്കള്ളിൽ
കഞ്ചാവുമവർക്കെന്നും പുത്തനാമനുഭൂതി!
ചാരായക്കട തിക്കിത്തിരക്കിക്കേറുന്നവർ,
ചായപോൽ സ്റ്റോളിൽ സോഡ പകർന്നുകുടിപ്പവർ!
ഇലക്ട്രിക് വിൻഡോ ഡിസ്പ്ലേകാണവേ
ഫോറിൻ ലിക്കർ-
ഷോപ്പിലേക്കനുപദമടിവച്ചടുക്കുവോർ!
വളരുന്നനുക്ഷണം നഗരം, മനുഷ്യനോ
ചുരുങ്ങുന്നതിനുള്ളിലെന്തൊരു പ്രതിഭാസം!

ഷന്നു്

വെണ്ണക്കൽ ശില്പങ്ങൾക്ക
കല്പനാ വൈചിത്ര്യവും
വിണ്ണിന്റെ സംഗീതവും
പകന്നകരങ്ങളോ

ദുർബലമിന്നീവിധം?;
രോഗമാം വിഷപ്പാമ്പിൻ
ദംശനം മനസ്സിനെ—
യെത്രയോ തളത്തുന്നു!

ഇത്തിരിസുഖം മതി,
യെങ്കിലോ മാർബിൾക്കല്ലിൽ
കൊത്തിവയ്ക്കുവാനാകും
കാവ്യവും സങ്കല്പവും

## ശില്പി

ഇക്കരങ്ങളാൽത്തീത്ത
ദാരുശില്പങ്ങൾ കണ്ടാൽ
നോക്കിനിന്നുപോമാരും
നിശ്ചലശില്പങ്ങൾ പോൽ!

രോഗമീശരീരത്തെ
കാർന്നുതിന്നുന്നു; മർത്ത്യ
ഭാഗധേയത്തെച്ചൊല്ലി—
ദുഃഖിക്കാനില്ലില്ലാരും!

കാവ്യസുന്ദരകലാ—
ശില്പങ്ങൾ രചിക്കുവാ—
നാവില്ലെന്നല്ലോ ജന—
സഞ്ചയം ജല്പിക്കുന്നു!

പിമ്പൊരുക്ഷണംപോലും
കാണിക്കില്ലെന്നോ കാലം
മുമ്പൊരു കാലത്തേയ്ക്കു
കാണിച്ച കലാരംഗം?

വേണ്ടിനി: മകൻ മഹാ
ശില്പിയായ് വളർന്നല്ലോ,
വെണ്ണക്കൽ പ്രതിമക—
ളവനും നിർമ്മിക്കുന്നു....

രണ്ട്

കാലമേ, മറഞ്ഞു നീ—
യെന്നെയിങ്ങനെ കയർ—
ക്കട്ടിലിൽക്കിടത്തിക്കൊ—
ണ്ടാത്മശില്പിയായ് മാറ്റി!

പോകണം മകൻ ദൂരെ—
യെങ്കിലേയെണീറ്റൊന്നു
നോക്കുവാനാവൂ പണ്ടു
നിർമ്മിച്ച പ്രതിമകൾ.

കണ്ടുപോകിലോ ചൊല്ലും:
'എന്തൊരു തന്ത! രോഗം
കെട്ടിയിട്ടാലും കട്ടിൽ
വിട്ടുപോകുവാൻ മോഹം!'

കല്ലുളി സൂക്ഷിക്കുന്ന
പെട്ടിക്കു പൂട്ടുള്ളപ്പോൾ
കാണാതെയെടുക്കാനു—
മാവില്ല കഷ്ടംതന്നെ.

തളരുംദേഹം സ്വല്പം
നടന്നാൽ; പണ്ടത്തെയാ
ക്കിളരം തിരിച്ചിനി—
ക്കിട്ടുവാനാവില്ലല്ലോ.

ഇല്ലിനിയേറെക്കാലം
    വിടവാങ്ങുവാൻ; മാർബിളം—
        കല്ലിലെക്കലാരൂപം
            മൂകമായ് വിളിക്കുന്നു.

ഇക്കാണും പ്രപഞ്ചത്തെ—
    പ്പോലുമിക്കരംതൊട്ടു
        സൽക്കലാദേവിയ്ക്കൊരു
            ശില്പമായ് മെനഞ്ഞീടാം.

നിത്യനാമൊരുശില്പി
    മൊഴിയാലല്ലോ തീർത്തു
        സത്യസുന്ദരകലാ—
            ശില്പമായ്ത്തോന്നും വിശ്വം!

ഈ വിരൽത്തുമ്പിൽക്കലാ—
    ചാതുരിതുടിക്കുന്നു—
        ണ്ടഖിലഹൃദാന്തരാ
            ലോകമാസ്വദിക്കട്ടെ.

ശക്തിയില്ലെനിക്കുവാ—
    നല്ലെങ്കിലൊരു നവ്യ—
        ശില്പമീക്കരംകൊണ്ടു
            മെനയാൻ കഴിഞ്ഞേനെ!

എങ്കിലുമാവേശമി—
    ക്കരളിൽ സ്പന്ദിക്കവേ
        ശങ്കയില്ലല്പം, കലാ—
            കല്പനാചൈതന്യമേ.

കേൾക്കുന്നുണ്ടൊരുഗീതം
    ദൂരെ, ഹാ! വെണ്ണക്കല്ലിൻ
        കീർത്തനം, മകൻ കൈയാൽ
            കൊത്തുന്നതുണ്ടാംശില്പം.

ആ ശില്പം പാടുന്നതോ
ദിവ്യമാമനുഭൂതി
താവുമീഗീതം, ഹൃദ്യം
താളവും ലയങ്ങളും.

**മൂന്ന്**

ഒന്നെണീക്കുവാൻ മോഹം
ശില്പസംഗീതം കേൾക്കാൻ
ചെന്നു നില്ക്കിലോ രാജൻ,
തല്ലാതെതല്ലികൊല്ലും?

'നിന്നെയീവിധം രാജാ,
ശില്പിയായ്ത്തീർത്തു, തന്ത
നിന്നിലും വളർന്നീലേ—
യീവിധമുയരുവാൻ....?

എന്നിട്ടും, രോഗാർത്തനായ്—
ത്തീർന്നിടുമെന്നെ വീണ്ടും
കയ്പുനീർ കടിപ്പിച്ചാൽ
ദൈവവും സഹിക്കില്ല....'

ചൊല്ലുവാൻ തോന്നീ, വാക്യം
ജിഹ്വയിൽ മരിച്ചുപോയ്;
കൊല്ലുമാമകൻ തെല്ലു—
മാരെയും കൂട്ടാക്കാതെ.

പോകയായല്ലോ കാണ്മൂ
ജാലകദ്വാരത്തിലൂ;—
ടേകനായ് സ്വയം ചിന്താ—
പഥത്തിൽ ചരിപ്പവൻ.

പോകട്ടെ; യെണീറ്റൊന്നു
നോക്കണം രാജൻ സ്വന്ത—
പാണിയാൽ നിർമ്മിക്കുമാ
സുന്ദരകലാശില്പം.

പ്രായമാ; യെന്നായാലു–
മൊരിക്കൽ മരിക്കണം;
കായമൊന്നനങ്ങിയാൽ
ഹൃദയം സ്തംഭിക്കുമോ?

ദൂരെയാക്കവെലയിൽ
മറയുന്നു മകൻ ബിന്ദു
പോലവെ; വേഗംതന്നെ
കൈക്കുത്തിയെണീക്കണം,

വേദന ശമിപ്പിക്കാൻ
ജീവിതം സദാനേരം
കദനത്തീച്ചൂളയിൽ
ദഹിക്കാൻ കിടക്കണോ?

ഇല്ലതു പാടില്ലിനി,
മന്ദമിക്കരമൂന്നി
കല്ലുളിയെടുത്തൊന്നു
കൊത്തിനോക്കുവാൻ കൊതി.

വീഴുമോ?– പിടിക്കണം
ഭിത്തിയിൽ, പയ്യെപ്പയ്യെ
വാതിലിന്നടുത്തെത്തി–
യെത്തിനോക്കുകതന്നെ.

സുന്ദരമൊരുവെണ്ണ–
ക്കല്ലിലാക്കലൊരുരൂപം
മന്ദഹാസത്തിൻഛവി
തൂകിലാലസിക്കുന്നു....

തൊട്ടടുത്തതാ് കാണ്മൂ
മറ്റൊരു വെണ്ണക്കല്ലിൻ
ഖണ്ഡ, മാഖണ്ഡത്തിലോ
നിർമ്മിക്കാമൊരു ശില്പം.

വാതിലിൽ പിടിച്ചങ്ങു
നീങ്ങവേ മുറിക്കുള്ളിൽ
കാതിലേയ്ക്കിഴഞ്ഞെത്തും
മാർബിളിൻ സംഗീതങ്ങൾ.

കല്ലുളിയതാചാരെ,
ചുറ്റികവേണം, ദൂരെ
ചില്ലലമാര, നേരെ
നോക്കിയാൽക്കാണാമതിൽ.

സ്വച്ഛമാമനുഭൂതി:
നൂതനമൊരു ശില്പം
സ്വന്തഭാവനയ്ക്കുള്ളിൽ
രൂപമാർന്നിടുന്നുവോ....?

പാണികൾ ചലിക്കയായ്
ചുറ്റികയ്ക്കൊപ്പം, നന്നേ
ചേണലാവുമാവെണ്ണ—
ക്കല്ലിൽ നിന്നൊരു ഗീതം!

സ്വപ്നലോകത്തിൽപ്പോലെ
സർവ്വവും മറക്കവേ
സ്വർഗ്ഗവേദികതേടി
ഭാവന പറക്കവേ

ആത്മവിസ്മൃതി, മാർബിൾ—
ക്കല്ലിലാക്കലാരൂപം
ഭാവനയ്ക്കൊപ്പം ജഡ—
മാംസങ്ങളുടക്കവേ.

സ്വന്തമാം പ്രതിച്ഛായ;
വെണ്ണക്കല്ലിനെപ്പോലും
സ്വപ്നലോകത്തിൽ നവ്യ—
ശില്പമായ് പകർത്തിയോ....?

നാല്

സന്ധ്യ കണ്മിഴിനീട്ടി—
ക്കാഞ്ചനക്കതിർമാല
ചാർത്തവേ ഗൃഹംപൂകി
കല്പനാലീനൻ മകൻ

എങ്ങുപോയച്ഛൻ? ശില്പ—
ശാലയിൽക്കടക്കവേ
വിങ്ങിയാമനം, ഞെട്ടി
നിന്നുപോയൊരു ക്ഷണം

മൃതനാമച്ഛൻ ചാരെ,
സുന്ദരമൊരു ശില്പ,—
മാമൃതദേഹത്തിനി—
ല്പത്രയും കലാജീവൻ!

നിശാനിശ്ശബ്ദത;
നക്ഷത്രങ്ങൾ
കണ്ണുകൾ ചിമ്മും രാത്രി:
കണ്ണുതുറന്നുകഴിഞ്ഞൂഞാൻ—
ഒരു ദീനവിലാപം കേട്ടു....
ഒരു രാക്കിളിയും ശോകനിനാദം
മീട്ടിയതില്ല വിപഞ്ചികയിൽ
ഞെട്ടിയുണർന്നു ഞാ;നാനാദം
കേട്ടുനടന്നു മന്ദം....

മൂകതകട്ടപിടിച്ചനിരത്തിൽ
മുത്തുകളേപ്പോൽ മിന്നും താരക—
നിരകൾ ദുർബലരശ്മികളുതുകി....

ഹിമകണമുതിരും തൈമരവൃന്ദം
കാററിൻപാട്ടിൽ നർത്തനമാടി
ദൂരെ വിലാപം വീണ്ടുംകേട്ടു:
താരകനികരം ഞെട്ടി

തമസ്സിൻസാഗരതീരം—തിരകൾ
താളമടിച്ചുവിതുമ്പി....
ആർത്തനിനാദം കേൾക്കേ ഹൃദയം
കല്ലറയായിത്തീർന്നു....

ദൂരത്തൊരു ഗിരിശൃംഗം
വാനിലെമുകിലുകൾ മുത്തും ശൈലം.
മേനിവിറച്ചു: തളർന്നു മനസ്സിൻ
തന്ത്രികൾ—ഗദ്ഗദനാദംമീട്ടി:
കരളിൽനിന്നുമുയർന്നു—
കരകളിലലതല്ലുന്നൊരു ഗാനം....!

കുരിശിൽത്തൂങ്ങി,യൊലിക്കും രക്തം
ശിരസ്സിൽക്കൂടിയൊഴുക്കി
മുൾമുടിചൂടിത്തളരും ഗാത്രം!
മൂന്നാണികളിൽമാത്രം!

നൂററാണ്ടുകളിങ്ങെത്രപറന്നു
പത്തും പത്തും ശതകങ്ങൾ
പത്തിയുയർത്തും പാപം; പാരിൽ
തെററുകൾ വീണ്ടുമുയർന്നു....

''കാലം നിന്നുടെ കുരിശിനെയീതുവരെ—
ക്കണ്ടില്ലെന്നോ നാഥാ,
നിന്നെയിറക്കാൻ വന്നില്ലെന്നോ
മാനവരാരുംചാരേ?....

മൂകംകണ്ണുകൾചൊന്നു....
''മാനവപാപക്കറകൾതീരാതെ
ക്രൂശിൽനിന്നുമിറങ്ങുകയില്ലേൻ
കാല്വരിയിന്നും കദനത്തിൽ....''

എങ്ങനെകണ്ടിതുനില്ക്കും ദുഃഖം
തിങ്ങും കരളോടരികിൽ ഞാൻ....?
ആണികൾ മൂന്നിൽ രണ്ടെങ്കിലുമൊ—
ന്നൂരിയെടുക്കാൻ കഴിയില്ലേ....?

''വേണ്ട മനുഷ്യരെ മുഴുവൻ
വീണ്ടും നേർവഴിതന്നിൽച്ചേർക്കാതെ
കുരിശിൽനിന്നുമിറങ്ങില്ലീ ഞാൻ,
കരയരുതെൻപ്രിയമകനേ....''

## ദലം

കൈ നീട്ടി വെളിച്ചത്തെ–
ത്തേടുമാദലം കാൺകേ—
യെന്നുള്ളിൽത്തളിർക്കുന്നു
ഭാവനാനികുഞ്ജങ്ങൾ!

കൈനോട്ടക്കാരന്മുന്നിൽ
നാണിച്ചെങ്കിലും തളിർ—
ക്കൈയ്യ് നീട്ടി നില്ക്കും കാല—
കന്യകാ കരംപോലെ!

കൈത്തലം സൂക്ഷ്മം നോക്കി—
ക്കാണുന്ന ദിവാകരൻ
കൈനോട്ടക്കാരൻ, വരും—
കാലത്തിൻ പ്രവാചകൻ.

നൂതനവിഭാവന—
യാകിലുമെന്നെ വെല്ലു—
വിളിക്കും ശാസ്ത്രം: ''മൂഢ—
സ്വർഗ്ഗത്തിൽ വസിക്കയോ?

സൂര്യരശ്മിയിൽനിന്നു
പച്ചില വാരിത്തിന്നു—
ന്നെന്തെന്നോ? മധുമയം
പഞ്ചസാരതൻ സാരം!''

ന്തഗോപുരവാസി—
യാകുമെൻ വിഭാവന
ചിന്തതൻ വിഹായസ്സി—
ലെത്രമേൽ പറന്നാലും

ഇപ്രപഞ്ചമെന്നുള്ളിൽ
വളർത്തുമനുഭൂതി
സുപ്രതീക്ഷതൻ മായാ—
ശാലയിൽ വെള്ളിത്തിര!

ഭാവന തളിരിട്ടു
നില്ക്കാതെയനുഭൂതി—
യെങ്ങുവാനുണരുന്നും—
പ്പൂക്കളെങ്ങളിലെല്ലാം.

നോക്കെത്താതാകാശനീരദപാളികരം
പൂക്കളെക്കൊണ്ടുനിറയ്ക്കുന്ന രാത്രിയിൽ
ഗോളങ്ങൾ ചുററിക്കറങ്ങുന്നൊരജ്ഞേയ-
ഗാംഭീര്യമോലുന്ന താരാപഥങ്ങളിൽ
ചക്രവാളങ്ങളെ ചുംബിച്ചു ചുംബിച്ചു
ചാരുമുകിൽപ്പക്ഷിവൃന്ദം പറക്കവേ,
തങ്കനീരാളങ്ങൾ മന്നിൽ വിരിക്കുന്ന
തിങ്കൾപൊൻതാലമായ് മിന്നിത്തിളങ്ങവേ
സ്വപ്നനികുഞ്ജങ്ങൾ പൂവിട്ടുനിൽക്കുന്ന
സങ്കല്പവാടിയിൽ രാക്കുയിൽ പാടവേ,
നിദ്രയാം സ്വർഗ്ഗീയ സൗരഭ്യവാഹിനി

## യാത്ര

നീഹാര രാവിതിലെന്നെ മയക്കവേ,
നക്ഷത്രനേത്രങ്ങൾ ചിമ്മിക്കൊണ്ടാകാശം
നിർവൃതിദായകമെന്നെ വിളിക്കവേ,
നാകവികാരതരംഗിതസംഗീത—
നാദസരിത്തിൽ ലയിച്ചൊഴുകീടവേ,
വിണ്ണിൽപ്പറന്നുയർന്നേകാന്തവൈചിത്ര്യം
വർണ്ണിപ്പാനെന്നെപ്പഠിപ്പിച്ചതാരുവാൻ?
　　തീരങ്ങൾ തേടുന്ന കല്ലോലമാലകൾ....
　　തീരാത്ത കല്പനാ സങ്കല്പലീലകൾ....
　　സാഗരമെന്നെപ്പഠിപ്പിപ്പു മൂകമാം
　　വേദനയുള്ളിലൊതുക്കുവാനെപ്പൊഴും
കീർത്തനം പാടുവാനോരോ പ്രഭാതവും
കോകിലജാലങ്ങൾ നൽകുന്നുദ്ബോധനം!
ആരെയോ തേടിപ്പറന്നകന്നീടുന്ന
സൗരഭവാഹിയാം മന്ദസമീരണൻ
ജീവിതയാത്രയിതജ്ഞാതസത്യമെ—
ന്നല്ലോ കഥിക്കുന്നു—ദുർഗ്രഹമോർക്കുകിൽ!

തമസ്സിൽ മുങ്ങിനീങ്ങിടും യുഗങ്ങൾ കാത്തിരിക്കയോ
തെളിഞ്ഞ ചക്രവാളസീമ കാട്ടിടുന്ന കൈത്തിരി?
പറന്നണഞ്ഞിടുന്ന പുഷ്പരാജിയിൽ കിനാക്കൾപോൽ
പതംഗികൾ മരന്ദരാഗമല്പമായ് നുകർന്നിടാൻ
കൊഴിഞ്ഞുപോം ദലങ്ങൾ, സ്വർണ്ണകുഡ്മളങ്ങൾപോലുമേ
കഴിഞ്ഞകാലജീവിതം പകർന്ന സ്വപ്നഗീതവും....
നടുങ്ങിടുന്നു; തീരമററ സാഗരത്തിലാണു നാം
തുടങ്ങിടുന്നൊരോർമ്മയിൽക്കുടുങ്ങിടുന്ന വിസ്മൃതി!
തിടുക്കമില്ലയെങ്കിലും തരംഗമാർന്നു തേങ്ങിടും
നടുക്കടൽ കടന്നതില്ല; കാററുലച്ചിടുന്നുവോ?
പടർന്നു കേറിടുന്ന സ്വപ്നവല്ലികൾ മനസ്സിലെ–
ത്തടങ്ങളിൽക്കൊഴിഞ്ഞുവീണു മണ്ണടിഞ്ഞിടുന്നുവോ?
തകർന്നുവോ കിനാവിനുള്ള സ്വർണ്ണപക്ഷപാളികൾ
തളർന്നുവോ വികാര,മാമുകിൽപ്പിറാവുപോലവേ!
പകർന്നതില്ല മണ്ണിലെ പ്രകാശവും വിശുദ്ധിയും
പരത്തിലെ പ്രഭാതനാളമേകിടും വികാസവും
തനിച്ചു ഭാവിയും നിനച്ചു ചിന്തയിൽ ലയിക്കവേ
തരിച്ചുനിന്നുപോകുമാപ്രകാശമററ വീഥിയിൽ....
മുഴക്കിടുന്നു കാലമാം സമുദ്രരാഗവീചികൾ
മഹത്വമാർന്നൊരേകനാദഗീതിതൻ പ്രതിദ്ധ്വനി.

---

## മിഥ്യ

---

ഒരിക്കലൊവിഹായസ്സിൽ പറക്കുവാൻ കൊതിച്ച നാം
വിരിഞ്ഞിടാത്ത സ്വപ്നപുഷ്പമില്ല വിശ്വവാടിയിൽ
അറിഞ്ഞിടുന്നു മിഥ്യയായ് മുകിൽനിറഞ്ഞൊരംബരം,
മറക്കുകില്ല—കാലമിന്നു ചിന്ത, കാവ്യകല്പന!
മനുഷ്യനിന്നുമജ്ഞതാനദീതടത്തിൽ ബുദ്ബുദം,
മടിച്ചിടുന്നതില്ലവൻ പ്രപഞ്ചമൊന്നു ചുററുവാൻ!
പറന്നുചെന്നു ചന്ദ്രതാരമണ്ഡലത്തിലെങ്കിലും,
തുറന്നിടാത്ത വാതിലും തുറന്നു ശാസ്ത്രമെങ്കിലും
പരസ്പരം സഹാനുഭൂതി പൂവണിഞ്ഞിടുംവരെ
പരാജയം മനുഷ്യജീവിതം നിനസ്സിലുഴിയിൽ.

# നിറം

സാഗരം തേങ്ങിക്കരയുന്നതും വർണ്ണ—
സന്ധ്യകൾ വാടിക്കൊഴിയുന്നതും
സ്വർണ്ണച്ചിറക വിരിച്ചു പറക്കുന്ന
സ്വപ്നമുകിൽ ഖഗം മായുന്നതും
പീലിവിടർത്തും മഴവിൽ മയൂരങ്ങൾ
നീലനഭസ്സിലൊളിക്കുന്നതും
കാലവർഷം കൊടുങ്കാററിൻെറ ചാട്ടവാർ
ഭൂലോകമെങ്ങും ചുഴററുന്നതും
ഊരിയ വാളുമായ് ക്രൂരിരുൾ രാത്രികൾ
നേരിൽ മിന്നൽപ്പിണർ വീശുന്നതും
ആരേയും പൂവൊളിയാൽ മയക്കും തങ്ക—
ത്താരകസഞ്ചയം വാടുന്നതും
വെള്ളിൽപ്പറവകൾപോലെ പറക്കുമാ—
വെള്ളിമുകിൽ നിറം മാററുന്നതും
നീളും നിഴലുകളെൻ ചിത്രമെത്രയും
കാളിമപൂണ്ടു വരയ്ക്കുന്നതും
ഭൂവിനെ ജീവിത തത്വം പഠിപ്പിക്കും
പൂവുകൾ ഞെട്ടററു വീഴുന്നതും
ഭാവിതൻ നിത്യകടീരത്തിൽ സങ്കല്പം
നോവും സ്മരണ വിടത്തുന്നതും
വർണ്ണപുഷ്പങ്ങളെ കിക്കിളികൂട്ടുന്ന
സ്വർണ്ണശലഭങ്ങൾ നീങ്ങുന്നതും
വെൺനൈലോൺസാരികൾ മന്നിൽ വിരിക്കുന്ന
വാനമനോഹരി മങ്ങുന്നതും

വേപഥുപൂണ്ടുചരിക്കും ശരൽക്കാല
വായു ചിറകററു വീഴുന്നതും
ഗദ്ഗദനാദമുതിർത്തു മഴ ശോക—
ഗാനങ്ങൾപോലെ പതിക്കുന്നതും
ജീവിതദർശനമെന്നിൽ പുതുക്കുന്നു
നോവും കിനാവു വിടർത്തിടുന്നു
പൂവിൻ കരച്ചിലും വിണ്ണിൻ മയക്കവും
നവ്യവികാരമുണർത്തിടുന്നു:—
''നോവും മനസ്സിന്നു സംഗീത സാന്ദ്രമാ-
യാവൂ വികാരാർദ്രപ്പൊൻവേണുവൂതുവാൻ.''

വിണ്ണിൽ, വൃക്ഷത്തണലിൽ, നിഴലിൽ
വർണ്ണപ്പീലിവിടർത്തി വരുന്നൊരു
സ്വർണ്ണമയൂരം;
കലികകളുണരും പുലരിയിലലിയും
കരളിലെ രാഗവികാരപരമ്പര
ജീവിതവീണയിൽ മീട്ടിയുണർത്തി—
ക്കവനപഥത്തിൽ, സ്വപ്നരഥത്തിൽ—
ക്കയറിവരുന്നതു നിൻ സങ്കേതം
കാണാന്മാത്രം.
കാററിൻകൈകളിലലയുകയായൊരു
കരുവിക്കുഞ്ഞായ് നിന്നെത്തേടി....

## രൂപം

പുലരിപൊഴിക്കും രാഗപരാഗം
പകരും പൂവിൻ കരളിൽ, മഞ്ഞിൻ
കുളിരിൽ, കനവിൽ, മലരിന്നിതളിൽ,
കാണ്മതു നിന്നുടെ പാവനരൂപം.

അരികിലണഞ്ഞാലകലുന്നു നീ,—
യകലെയടുക്കാനോടുന്നു ഞാൻ.

നദിയെക്കനവിൻ കടലായ്മാററാൻ
നീലനിശീഥിനിമാത്രം.

നിർവൃതിപകരും നിന്നുടെഗീതം
നിത്യസമുദ്രക്കരകളിലെങ്ങും.
ശാന്തിവരിക്കാൻ ജീവിതസൈകത—
ശാദ്വലഭൂവിൽ ഞാനൊരു കുടിലിൽ;
കൂട്ടിനുകൂട്ടിലെ ദീപം.

നിദ്രവരാത്തൊരു രാത്രിവരട്ടും
നിശ്ചലചിത്രം, നിന്നുടെചിത്രം
രാഗവിലോലം കരളിന്നിലയിൽ.

കടലിൽ, തിരയിൽ, നുരയിൽ, ചുഴിയിൽ,
കരയിൽ, കവിതകറുംപാട്ടം കാററിൽ
തിരയുകയായ് ഞാൻ നിന്നുടെ രൂപം.

പൂവനമിതിലീ വെള്ളിനിലാവിൻ
പൊയ്കവിടത്തും താമരയിതളിൽ
പൂവിൻശ്വാസം; മിഴിയിൽ
സ്വപ്നപരാഗം, പുതിയൊരു
രാഗംപകരും ഹൃദയം.

അകലെക്കാണം ഹർമ്മ്യം; മൂതിയുടെ
രാജസദസ്സിൽ കാലക്കടലി—
ന്നടിയിൽമുത്തുകളമരും ഗുഹയിൽ
തേടിത്തേടിവരുന്നൊരുരൂപം,
തരളിതമാമെൻ കരളിന്നറയിൽ.

തണൽവിരിക്കുന്ന തളിർമരങ്ങളിൽ
തിരികൊളുത്തുന്ന മലർക്കിനാവുകൾ
വഴിവക്കിൽക്കുടവിടർത്തി നില്ക്കവേ
വിടർന്ന പൂക്കൾക്കു പഥികരദ്ഭുതം
തളർന്ന പക്ഷങ്ങൾ തകർന്ന മാമര—
ത്തളിർക്കരം തേടും കിളികൾക്കോ ദുഃഖം
തിമിരം മൂടിയ നയനങ്ങൾ തോറും
തെളിഞ്ഞിടുന്നതു നനുത്ത സങ്കടം
മൊഴിഞ്ഞിടാൻവെമ്പുമധരങ്ങൾതോറും
വിതുമ്പിനില്ക്കുന്ന തണുത്ത ഗദ്ഗദം
കലാലയത്തിന്റെ കരിങ്കൽ ഭിത്തിയിൽ
കനൽ വിരൽത്തുമ്പിൻ കറുത്തപുഞ്ചിരി.
സ്മരിച്ചതില്ലാരും: പഥികർക്കീത്തീർത്ഥം
മരിച്ചകണ്ണിലെ പ്രസാദബിന്ദുക്കൾ!
പരസ്പരദുഃഖമറിഞ്ഞിടാതൊരേ
പഥത്തിൽ നീങ്ങുവോർക്കൊരേയൊരുലക്ഷ്യം
യുഗങ്ങളായവർക്കനന്തസങ്കല്പം
തണൽ വിരിക്കുവാനൊരാൽമരം ദൂരെ.

---

## മരം

---

## ലക്ഷ്യം

കള്ളിമുൾച്ചെടിപോലും
കാണാത്ത മരുഭൂമി,
കണ്ണെത്താദൂരത്തെന്നാൽ
കാണ്മതു മരീചിക!

ഇല്ലാത്തനിഴൽതേടി—
പ്പോകുന്നു നിലാവെഴ—
മല്ലിൻെറ കടൽത്തീര—
ത്തേകാന്തപഥികർ നാം

ശിരസ്സിൽ കാററത്താടും
കുരുവിക്കൂടും ചുണ്ട—
ത്തെരിയും സിഗററും;
തേടുന്നു കലാലയം.

കാലുകൾ ഭുവിൽ; തല—
ചന്ദ്രനിൽ; നക്ഷത്രങ്ങൾ
കൈകാട്ടിച്ചിരിക്കുന്നു
പൊയ്മുഖമെടുക്കാതെ.

ബസ്സിലെക്കമ്പിത്തുണിൽ—
ക്കിടക്കും സംസ്കാരവും,
മെസ്സിലെ പ്ലേററിൽത്തൊട്ടു
തുടങ്ങും കലാപവും....

ഛായയില്ലിവിടെങ്ങും;
പൊള്ളുന്നവെയിൽ; പച്ച—
പ്പായൽമൂടിയാലാട്ടെ,
തെളിനീർക്കുളമില്ല.

നഗരംതോറും തമ്മിൽ—
ക്കാണാതെ, മുഖംമൂടി
നീക്കാതെ നടക്കുന്നു
ലക്ഷ്യമെന്തറിയാതെ!

രൂപമില്ലല്ലോ, പിന്നെ
ഭാവമില്ലല്ലോ, തെല്ലും
നിറമില്ലല്ലോ നിഴൽ–
പ്പാമ്പുകളിഴയുന്നു....

തലച്ചോറല്ല, വൈയ്ക്കോൽ
നാമ്പുകൾ തലയ്ക്കകം,
ചലനം ശൂന്യമകം
പൊള്ളയാം തലമുറ.

അർത്ഥശൂന്യമാം ശബ്ദ,–
മുണക്കപ്പുല്ലിൽ മന്ദ–
മാരുതൻ തലോടുമ്പോ–
ളുണ്ടാകും വൃഥാസ്വനം!

ഭക്ഷണമനാസിനാമീയുഗത്തിലെ മൂല്യ–
ത്തകർച്ചയ്ക്കൊരു ഭാഷ്യമെങ്ങനെ രചിക്കുവാൻ?'

ഒന്നു്:

നരച്ചതാടികളാട്ടിപ്പാറി-
പ്പറന്നുപോകും മേഘങ്ങരം,
നിരത്തിലെല്ലാം ജനവൃന്ദത്തിൻ
നിലച്ചിടാത്തൊരു തിരനോട്ടം.

കറുത്തറോഡുകളരുകാന്മാത്രം
കടുത്ത ഭാസ്കരകിരണങ്ങരം,
പുകയൂവാനൊരു ബീഡിയുമായി-
പ്പുകച്ചുനീങ്ങും പഥികന്മാർ,
കുതിച്ചുപായും ഫോറിൻ കാറുകരം,
കിതച്ചുമറയും സൈക്കിളുകരം

## പ്രീതി

കരങ്ങരംതോറും കരങ്ങളേന്തി-
ക്കവിഞ്ഞമോദം തിരതല്ലി-
പ്പുതുക്കെനീങ്ങും യുവമിഥുനങ്ങരം
പതിച്ചുപോകും കാലടികരം

ഇരമ്പിനില്ക്കും നഗരപഥങ്ങരം
തിരക്കിനുള്ളിൽത്തളരുമ്പോരം
കറുപ്പുതിന്നുമയങ്ങി നടക്കും
വെളുത്തഹിപ്പികളൊരുക്കൂട്ടം
രസിക്കയാണവർ ഗിററാർമീട്ടി-
ത്തരിമ്പുമന്യരെ നോക്കാതെ

രണ്ടു്

കളിക്കയാണോ ലീക്കൻപെപ്പിൻ
ചുവട്ടിൽനിന്നീ നട്ടുച്ച?

കറുത്തതെരുവുകളസ്തമയത്തിൻ
കൊഴുത്ത വീഞ്ഞിനു കേഴുകയോ?

തുറന്നമദ്യക്കടതൻമുൻപിൽ
തുപ്പിമത്തുകാറുകൾ, സ്കൂട്ടറുകൾ;
പുതുക്കിടുന്നു നിമിഷം തോറും
പഥികർ ഫാഷൻ വേഷങ്ങൾ.

ശിരസ്സിലെല്ലാം നാഗഫണങ്ങൾ,
ചരസ്സിൻരൂക്ഷതചുണ്ടുകളിൽ
കടസ്സുകീഴിൽ സ്റ്റോപ്പുംകാട്ടി—
ത്തടഞ്ഞുനിർത്താനിൻസ്പെക്ററർ
അലച്ചു പാഞ്ഞുവരുമ്പോൾ താനേ
നിലച്ചിടുന്നു ശകടങ്ങൾ.

നടന്നുനീങ്ങുന്നാൾക്കൂട്ടത്തി—
ന്നിടയ്ക്കുഞാനാം വൈദികനും.

മൂന്നു്:

തെളിഞ്ഞുകേട്ടൊരു ദീനവിലാപം
തുളച്ചുകേറീ കർണ്ണങ്ങൾ,
ശ്രവിച്ചതില്ലൊരു പഥികനുമാസ്വര,—
മവജ്ഞയാകാം ചിന്തകളിൽ.

തരിച്ചുനിന്നു ഞാനൊരു നിമിഷം
തിരിഞ്ഞുനോക്കീതെല്ലകലെ
അടുത്തുചെന്നു ''സമറായൻ'' പോൽ;
'മടിച്ചവൈദിക'നാകാതെ!
കറുത്തചിറകും നീണ്ടകഴുത്തും
കനത്തശബ്ദവുമായ് മൃത്യു
പടിക്കലെത്താറായതുതെല്ലും
തടഞ്ഞു നിർത്താനാവില്ല.
പിടഞ്ഞുകേഴും രോഗിയെനോക്കാൻ
മടിക്കയല്ലോ ജനവൃന്ദം.

തുറന്നകണ്ണുകളെൻ വദനത്തിൽ
നിറഞ്ഞമോദം പുല്കകയായ്
അടുത്തിരുന്നു; ദുർബലമൊഴികൾ
കടന്നുവന്നു കാതുകളിൽ.

മൊഴിഞ്ഞു ''പാപവിമോചന''മെന്നോ
കഴിഞ്ഞ നേത്രകവാടങ്ങൾ!
മുഷിഞ്ഞുനാറും വേഷംകണ്ടെൻ
മനസ്സുതെല്ലുമടിച്ചെന്നാൽ
പിടിച്ചു കാതുകളടുത്തു, വേദന
തടുത്തു ദുർബല നാദങ്ങൾ!

അണച്ചുമാറോ;ടാമഹിതോജ്ജ്വല—
നഹോ വിശുദ്ധൻ പരിശുദ്ധൻ
അടച്ചു കണ്ണുകളത്യാനന്ദാൽ,
നിറഞ്ഞപ്രീതി പുണർന്നതുപോൽ

* * * *

തിരക്കുകൂട്ടും നഗരനിരത്തുകൾ
തിരിഞ്ഞുനോക്കിയതില്ലെന്നും.

പൃവ്വാംബരത്തിലെ സ്വർണ്ണക്കടകളിൽ
പൊന്നുഷ: കന്യകൾ സ്വർണ്ണമുരുക്കവേ,
കൊന്നകൾ കിങ്ങിണി കെട്ടിയ കാട്ടിലെ
കാഞ്ചനപ്പുഷ്പങ്ങൾ കൊഞ്ചിക്കുഴയവേ,
കല്ലോലവീണകൾ മീട്ടിയൊഴുകുന്ന
കാനനച്ചോലകൾ പുഞ്ചിരിതൂകവേ,
പുഷ്പവികസ്വര നർത്തനമാടുന്ന
പുല്ലോടിത്തുമ്പിലും കാവ്യംതുടിക്കവേ,
മാണിക്യവൈശാഖ മുത്തുകൾപോലവേ
മഞ്ഞിൻ കണികകൾ വെട്ടിത്തിളങ്ങവേ,
മുററത്തെത്തൈമുല്ല കൊച്ചരിപ്പല്ലുകൾ
മുഗ്ദ്ധമായാരെയും കാട്ടിച്ചിരിക്കവേ,
കാടിനു നല്ലൊരു വെള്ളിയരഞ്ഞാണ—
മിട്ടു തരംഗിണി മന്ദമൊഴുകവേ,
മത്തുപിടിപ്പിക്കുമത്തറുമായെത്തും
മുത്തണി വാസന്തറാണി ചിരിക്കവേ,
പൂഞ്ചോലകൾ നിത്യ നായകനെത്തേടി
പുഞ്ചിരി തൂകിപ്പതഞ്ഞൊഴുകീടവേ,
ചാരുസുമങ്ങളെ ചുംബിച്ചു ചുംബിച്ചു
ചിത്രപതംഗങ്ങൾ ചുററിപ്പറക്കവേ,
സൂര്യനെ നോക്കിത്തപം ചെയ്യും കന്യയാം
സൂര്യകാന്തിപ്പുഷ്പം മന്ദഹസിക്കവേ,
മറെറാന്നും ചിന്തിച്ചു ചിന്തിച്ചു കേഴാത്ത
കാററുമൊരോട്ടക്കുതിര പോലോടവേ,
കാർമുകിലാനകൾ പൊട്ടിക്കരയാതെ
കണ്ണുനീർ ധാരകളുള്ളിലൊതുക്കവേ
ഈ നരജീവിതമാം മരുഭൂമിയു—
മാനന്ദസാന്ദ്രമായ് മാറുന്നതില്ലയോ?....
ജീവിത ദുഃഖങ്ങളുംക്കൊള്ളവേ വാനും
ഭൂവും നാമൊന്നുററു നോക്കിയിരുന്നെങ്കിൽ....!!

---

## ചിത്രം

---

# രശ്മി

സത്യത്തിലനാദയാ_
യിരുട്ടിൻ ഞെട്ടിൽപ്പൂത്ത
നിത്യപുഷ്പമേ, വിശ്വ—
തേജസ്സേ, നമോവാകം.

ആകാശമിരുൾത്തട്ടി—
ലാണ്ടുഭ്രൂമുഖമെങ്ങും
മൂകത തളംകെട്ടി
ശൂന്യത കടികൊൾകേ

കണ്ണുകൾ തുറന്നണ്ഡ—
കോടികൾ തമസ്സിൻെറ
കോട്ടകളെല്ലാം നവ്യ—
കാന്തിയാൽത്തകർക്കവേ,

ദിങ്മുഖം പ്രകാശപ്പൊൻ
രേണുക്കളിളക്കവേ,
സ്വർഗ്ഗമണ്ഡലം മണി—
ദീപങ്ങൾ കൊളുത്തവേ

കാലവും ഞെട്ടി; നെടു—
വീർപ്പുകൾ പൊങ്ങി സപ്ത—
സാഗരങ്ങളായ്; മുകിൽ
കണ്ണുനീർ പൊഴിക്കവേ

കണ്ണുകൾ തുറന്നുപൂ—
മൊട്ടുകൾ ചിരിക്കയായ്,
വിണ്ണിലെ നേത്രാവലി
ഭൂമിയെ വിളിക്കയായ്

ആകാശം കളിത്തട്ടായ്
വിശ്വമംഗളത്തിന്റെ
ശോഭയായ് പ്രഭാസാര—
കന്ദളദളങ്ങളായ്

രണ്ട്

ഉഷ:സന്ധ്യകൾ വാടിക്കൊഴിയുന്നതും നോക്കി
മഷിയും കണ്ണിൽ വരച്ചണവൂ നിശീഥിനി.
ഇരുളിൽ വെളിച്ചമുണ്ടതുപോൽ വെളിച്ചത്തി—
ലിരുളുണ്ടഗ്രാഹ്യമാണിരുളും വെളിച്ചവും.

നിത്യമാം വികാസത്തി—
ന്നാദ്യന്ത പ്രഭാവമേ,
സത്യമാം വെളിച്ചത്തിൻ
നിസ്തുല വികാസമേ.

വന്ദനം, പ്രപഞ്ചത്തിൻ തേജ: പുഞ്ജമേ, സദാ—
വിസ്മയപരതന്ത്രമെന്മനം നിന്നെയോർക്കേ
വാക്കുകൾക്കശക്യം നിൻമഹത്വം വർണ്ണിക്കുവാൻ
വാചാലമെങ്ങാകുവാൻ കവിഭാവനയിന്നി!
ഇരുളിൽത്തളിക്കുന്ന താമരപ്പൂവായ് സ്വർഗ്ഗ—
ക്കരുണാമൃതം മർത്ത്യഭൃംഗങ്ങൾക്കേകുന്നനീ—
നിൻ വിദ്യുത്പ്രകാശത്തിൻദീപിക തെളിയുന്നി-
ല്ലെങ്കിൽ വെൺകതിർ വീശും സൂര്യനും കരിക്കട്ട!

ഇപ്രശാന്തമാം നീലരാത്രിയിൽക്കുറിച്ചൊരീ
വരികൾ മനസ്സിലെയഹങ്കാരത്താലാണോ——

എങ്കിൽ ഞാൻ നിറുത്തുന്നു; തൂലികേ, മഹോന്നത—
ശക്തിനീ വർണ്ണിക്കുമാറായിട്ടില്ലിതേവരെ.
താരകാകീർണ്ണവാനത്താഴ്‌വാരച്ചെരുവിലെൻ
നേത്രങ്ങളുടക്കിയാൽപ്പിന്തിരിക്കുകമേലാ....
ഹാ! മഹാപ്രപഞ്ചത്തിൻ തേജ: രശ്മിയായ് സദാ
നിന്മനോമുകുളത്തിലെന്നെയും സൂക്ഷിച്ചാവൂ....

വിശ്വമാം വിദ്യാലയമെന്തെല്ലാം പഠിപ്പിപ്പൂ
പേശല സ്വപ്നങ്ങളെത്തഴകിത്താലോലിപ്പൂ!
രാത്രിയെപ്പകലാക്കും പാർവ്വണേന്ദുവും, നീല—
മേഘങ്ങൾ, ചിമ്മും കൺകളുള്ളവർ നക്ഷത്രങ്ങൾ,
ഉദയം—സ്വർണ്ണാഭമാമുദയം മരീചിക—
ളെങ്ങുമേ വിതറുമ്പോളെന്മനമുണരുന്നു!
പൂമരക്കൊമ്പിൽക്കളകൂജനം മുഴക്കുന്ന
പക്ഷിക,ളെൻപാണികൾ മുകുളീകൃതമാക്കും!
മേലേയ്ക്കുമേലയ്ക്കു വിൺമാഹാത്മ്യം പുകഴ്ത്തുന്ന
മാമരങ്ങളെന്മനമെങ്ങോട്ടോ ചരിപ്പിപ്പൂ!

---

## ബന്ധം

---

ഈ വിശ്വകലാലയ—
മെന്തെല്ലാം പഠിപ്പിപ്പൂ,
ഭുവിനെ ബന്ധിക്കുന്നു
സ്നേഹത്താൽ പരംപൊരുൾ!

നീളത്തിൽക്കസവിട്ടു പായുന്നോരരുവിയും
നവ്യഗാനങ്ങൾ പാടിച്ചിലയ്ക്കും കുരുവിയും

എന്തെല്ലാം പഠിപ്പിപ്പൂ,
കരളേ, ഹൃദന്തമേ,
നേത്രമേ, പുകഴ്ത്താവൂ
ദൈവികമഹത്വങ്ങൾ.

പൂങ്ങേന്ദു വിണ്ണിൽനിന്നോരോ വനത്തിനും
പൂമ്പട്ടു നെയ്തുകൊടുക്കുന്ന രാത്രിയിൽ
പാരാകുമെൻ ഗൃഹസീമയിൽ വന്നണ—
ഞ്ഞാരോ തലോടുന്നിതെന്മനോവീണയിൽ.

താരകരം രാഗപരാഗമുതിക്കവേ
താരിളംവല്ലികരം ഉതിരുന്ന സുസ്മിതം.
പൊന്നുഷഃസന്ധ്യയിൽ സ്വർഗ്ഗാനുഭൂതിതൻ
പൊന്നോടമേറുക സൗഭാഗ്യദായകം!

നിത്യനിഗൂഢതലത്തിനുമപ്പുറം
സത്യപ്രകാശം പൊഴിച്ചു തമസ്സിൻെറ
നീണ്ട മതിൽക്കെട്ടു തട്ടിത്തകർക്കുന്ന
നിത്യൈകതേജസ്സിൻ തങ്കസ്ഫുലിംഗങ്ങൾ
തട്ടിയെന്നാത്മാവു മിന്നിത്തിളങ്ങവേ
താരാപഥങ്ങളിലേറുന്നെൻ ചേതന.

എത്ര തകർന്നാലുമെത്ര പിടഞ്ഞാലും
എത്ര കരഞ്ഞാലുമെത്ര തളർന്നാലും
മൃത്യുവാം പക്ഷി കറുത്ത ചിറകുകൾ
മാത്രം വിടർത്തിപ്പറന്നെത്തിടും മുമ്പു
സ്വർഗ്ഗീയചുംബനം നല്കി, ''വരു, വരു
സ്വാഗതം''മെന്നു മൊഴിഞ്ഞു കിനാവിലൂ—
ടെന്നെ നയിക്കുന്നതേതൊരു ദിവ്യമാം
പൊന്നൊളിത്താരകമാകാശസാനുവിൽ!

ശാന്തിതൻ ശാശ്വതപുഷ്പവനങ്ങളിൽ
കാന്തിയെഴും സ്വപ്നസ്വർണ്ണസുമങ്ങളെ

വാരിപ്പുണർന്നു പ്രപഞ്ചത്തിൻ ദുഃഖങ്ങൾ
തീരെ മറന്നു കഴിക്കുമാ ദിവ്യമാം
സ്വർഗ്ഗതലത്തിൽവച്ചെന്നേയ്ക്കുമായി ഭ്രു–
മാർഗ്ഗത്തിലൂടെച്ചരിക്കുന്ന ജീവിതം
തീർന്നെങ്കിലെന്നാത്മമാശിപ്പൂ, മാനസ–
തന്ത്രികൾ മീട്ടും മനോഹരഗീതകം!

വാരിപ്പുണർന്നിടും ദിവ്യത; നിത്യത
പുല്കിയുണർത്തുന്ന ഭവ്യത; നിർവൃതി
താരാട്ടു പാടുന്ന സ്വർഗ്ഗീയശാന്തത....
തീരാത്ത ദാഹത്തിൽ മുങ്ങുന്ന ചേതന.

നീയാകും ഗീതത്തിലെന്നുമലിഞ്ഞലി–
ഞ്ഞില്ലാതെയാകട്ടെ ഞാനെന്ന ഭാവവും.

# വവ്വാൽ

ഭൂമിയിൽ വേനൽക്കാലസന്ധ്യകൾ
ചെമപ്പെഴും മേഘങ്ങൾ,
ദുഃഖത്തിൻെറ മൃതദേഹങ്ങൾ പോലെ!
തേങ്ങുന്ന സമുദ്രത്തിൻ ഗദ്ഗദസ്വനങ്ങളും
വിങ്ങുന്ന കല്ലോലങ്ങളുണത്തും നാദങ്ങളും
നക്ഷത്ര സംഗീതവും
ജീവിത മണിവീണ—
ക്കമ്പിതൻ രാഗങ്ങളും
സ്വപ്നങ്ങൾ വിടത്തവേ
മൂകത തളംകെട്ടും രാത്രിയിൽ
പ്രപഞ്ചത്തിൻ ചക്രവാളങ്ങൾ തോറും
പറക്കാൻ കഴിഞ്ഞെങ്കിൽ!
അല്ലെങ്കിൽ ഹൃൽസ്പന്ദനസ്വനങ്ങൾ വേണ്ട,
വെറും നിദ്രയാണിപ്പോൾ സുഖം
സ്വപ്നങ്ങൾ തളിക്കവേ............
എങ്കിലും മോഹങ്ങളേ,
നിങ്ങൾ തൻ കിരീടങ്ങൾ വേണ്ടെനി—
ക്കനശ്വരമകുടം മാത്രം മതി.
ഇല്ലല്ലോ നിങ്ങൾക്കില്ലാതുള്ളൊരാമോദം ഹൃത്തി—
ലില്ലല്ലോ നിങ്ങൾക്കില്ലാ ജീവിതദുഃഖങ്ങൾ മേ!
അവ്യക്തസ്വപ്നങ്ങളിൽ ചലനം മറക്കുന്ന
പ്രാവുകൾപോലെയെന്തേ നിശ്ചലമിരിക്കണം!
സ്വയമേ നൃത്താന്ത്യത്തിൽത്തളൎന്നു വീഴും രാഗ—
നൎത്തകികളെപ്പോലെ
മാനസം വിളറുന്നു!
വല്ലികളരുമയാം പൂവിനെ വിടത്തും പോ—
ലെന്മനം ദുഃഖത്തിൻെറ പുഷ്പങ്ങൾ വിരിക്കുന്നു....
ഭൂതകാലമേ,
നീഡംവിട്ടുപോം പതംഗമേ,

മേഘങ്ങളെല്ലാം തിരശ്ശീലകൾ വീഴ്ത്തുന്നല്ലോ!
ചങ്ങലക്കെട്ടിൽനിന്നു
പക്ഷികൾ പറക്കയോ?
ചിറകിട്ടടിക്കയോ
കൂട്ടിലും പതംഗികൾ!
കെട്ടുകൾ വീണോ?—
നിഴൽപ്പാമ്പുകൾ നിലങ്ങളിൽ
കൂട്ടമായിഴഞ്ഞിഴഞ്ഞെത്തുന്നു മനങ്ങളിൽ
മ്ലാനത വവ്വാലിനെ—
പ്പോലെയെന്മനസ്സിന്റെ
മൂകത മുററും കോണി—
ലെന്തിനീമരക്കൊമ്പി—
ലിവ്വിധമഹോ തൂങ്ങിക്കിടക്ക,—
ന്നതിന്നർത്ഥമറിയാതിന്നും
തേങ്ങിക്കരയാൻമാത്രം നേരം....
അർത്ഥമില്ലല്ലോ ദുഃഖമില്ലെങ്കിൽ മോദത്തിനും
വ്യർത്ഥമാകിലും ലോകജീവിത
സുഖങ്ങൾക്കും.

ഇരുട്ടിൻെറ നികുഞ്ജത്തിലിതൾനീട്ടും വെളിച്ചമേ,
മരുക്കാട്ടിൽ നിശാകാലം പഥം കാട്ടും പ്രദീപമേ,
നിന്നനന്തതേജസ്സിൽനിന്നുയിർക്കൊണ്ടു സൗരയൂഥം
നീലനീലവാനമെന്ന വർണ്ണച്ഛത്രം വിടർത്തി നീ
പ്രപഞ്ചത്തെ പ്രഭാതത്തിൻ പ്രകാശത്തിൽ കുളിപ്പിച്ചു
പ്രഭാതാരഗണങ്ങളാം പ്രദീപങ്ങളണഞ്ഞപ്പോൾ
ഉഷസ്സിൻെറ പദസ്വരം ഉണർത്തീ ദിങ്ങ്മുഖങ്ങളെ
തരിച്ചുനിന്നൊരുക്ഷണം തളർന്നുപോയഹോ കാലം!
ഉണർന്നപ്പോൾ കാലത്തിൽനിന്നുയിർക്കൊള്ളും നിശ്വാ—
സങ്ങൾ
വിഹായസ്സിൽപ്പറന്നെത്തി വിഹംഗങ്ങൾപോൽ—
മേഘങ്ങൾ

---

## മുദ്ര

---

തരംഗങ്ങളെഴും സപ്തസമുദ്രങ്ങളിരമ്പവേ
മരുത്തെങ്ങും പറന്നെത്തി, സരിത്തെങ്ങു കുതിച്ചെത്തി
പ്രപഞ്ചത്തിൻ മൂലാധാരപ്രഭാവം നീ വരൂ, തത്ത്വ
വികാസം വിൺതലംതോറും വിലാസം ഭൂതലംതോറും
ഉഷസ്സായ് നീ കൊളുത്തുന്നെന്നകക്കാമ്പാം ശ്രീകോ—
വിലിൽ
വെളിച്ചത്തിൻ പ്രഭാനാളം വിളക്കില്ലാനാളംപോലെ.
നഭസ്സെന്ന കളിത്തട്ടിൽ നിതാന്തം നിൻ കൈമുദ്രകൾ
തിരശ്ശീല വലിക്കുന്നെങ്ങിരുന്നുനീയദൃശ്യമായ്?
ത്വാദ്ഭുതവിദ്യുദ്ദീപം തെളിഞ്ഞില്ലെന്നാകിൽക്കതിർ
പൊഴിക്കുന്ന സൂര്യൻപോലും വെറും കരിന്തിരിമാത്രം!
നമിക്കുന്നേനഹർന്നിശം മഹാസ്നേഹപ്രഭാവമേ,
നിനയ്ക്കുമ്പോൾ ത്വാദ്ഭുതം നനയ്ക്കുന്നെൻ കൺ—
പോളകൾ.

പ്രാർത്ഥനാമണിനാദം കേട്ടുണരുന്നു
വിണ്ണിൽ
പ്രണവമന്ത്രം കേട്ടാ—
ലെന്നപോലൊരു താരം.
തീവണ്ടിപ്പാളങ്ങളിൽ
ചെണ്ടകൾ കൊട്ടിപ്പായും തീർത്ഥകൻ പുകവണ്ടി—
യെൻ കണ്ണും ഭേദിക്കവേ,
വിണ്ണിലെച്ചിറകുകൾ വീശുന്ന വെള്ളിപ്പൂക്കൾ
കണ്ണിലും മനസ്സിലുമാനന്ദം വിടർത്തുന്നു....
രാവിലെ വിരുന്നുകാരിപ്പൂക്കൾ;
മനസ്സിൻെറ കോവിലിൽ കൊളുത്തുന്നു
നിർവൃതി നിലാത്തിരി.
അങ്കണത്തൈമുല്ലയിൽ വിടരും പൂക്കൾ വന്നെൻ
പൂങ്കവിൾ തലോടി—
യെൻ മനസ്സിൽ മന്ത്രിക്കുന്നു:
''ജീവിതത്തിനു ശാന്തി—
യേകാന്തഗൃഹാങ്കണഭൂവിലല്ലയോ?
രാഗമൂകമാമനുഭൂതി!....''
നിത്യസൗന്ദര്യത്തിൻെറ
ശ്രീമുഖം ദർശിക്കുവാൻ
നിത്യവും
മുററത്തുള്ള പൂക്കളെ ദർശിക്കണം.

---

## ശാന്തി

---

# ആഴി

നാകങ്ങൾ നീട്ടും മിന്നൽപ്പിണറും കോട്ടക്കാററും
നിശ്ചലസമുദ്രത്തെ കിക്കിളി കൂട്ടന്നേരം
അലറീ തരംഗങ്ങളിളകീ തിരക്കൈകൾ
പതറീ നവോമ്മികൾ കുതറീ തമ്മിൽത്തമ്മിൽ
കലുങ്ങിക്കലുങ്ങിക്കൊണ്ടുലയുന്നൊരു തോണി;
കല്ലോലങ്ങളെക്കാൺകെ യാത്രക്കാർ സംഭീതരായ്.
ഭാണ്ഡങ്ങളോരോകോണിൽത്തള്ളുന്നുണ്ടവർ; കടൽ
ഭക്തയെപ്പോലെ മനക്ഷോഭമൊന്നൊതുക്കില്ലേ?
ചുഴിയിൽപ്പെട്ടാൽ മതി മുങ്ങുമക്ഷണംതന്നെ;
ചില്ലുപാത്രങ്ങൾപോലെയല്ലയോ പ്രതീക്ഷകൾ....!
തേങ്ങുന്ന കല്ലോലങ്ങളാഞ്ഞിളക്കവേ തോണി;
തിങ്ങുന്ന ദുഃഖം കണ്ണീർകാണിപ്പൂ നേത്രങ്ങളിൽ.
ആരുമീക്കടലിനെ ശാസിക്കാനില്ലേ? പണ്ട
നേരിയവാക്കിൻനൂലാൽ ദൈവജൻ ബന്ധിച്ചല്ലോ
"എറിയൂ ദൂരേയ്ക്കുടൻ ഭാണ്ഡങ്ങൾ, ഭാരം വേഗം
കുറയ്ക്കാൻ ശ്രമിക്കുവിൻ...." സാഗരം ചൊല്വൂമൂകം!
"മോഹങ്ങൾ കെട്ടിപ്പൂട്ടിക്കെട്ടുകളാക്കി നിങ്ങൾ—
സംവഹിക്കുന്നു; ദൂരേയ്ക്കെറിയൂ ക്ഷണംതന്നെ.
വാരിയിൽത്താനേ തോണി താണിടുംമുമ്പേ നിങ്ങൾ
വെടിയൂ ദുർമോഹങ്ങൾ, രക്ഷയില്ലെങ്ങും വേറെ..."

സൗവർണ്ണസന്ധ്യയിൽ വാനത്തിലാർച്ചപോൽ
നീവിടരുന്നതും നോക്കിഞാൻ നിൽക്കവേ
നോഹിൻെറ കാലത്തേയ്ക്കെൻ ചിന്ത പായുന്നു
നൂതനചിന്ത ചിറകിട്ടടിക്കുന്നു....
അന്നുസമാധാന വർണ്ണകമാനമായ്
മിന്നിത്തെളിഞ്ഞു തിളങ്ങി വിൺവീഥിയിൽ
ശാന്തിതൻ സന്ദേശമേന്തും പതാകപോൽ
ശാശ്വതസ്വപ്ന നവീനപ്രതീകംപോൽ
മാനവമാനസ ദുഷ്ടതയൊക്കെയും

---

## സ്വപ്നം

---

തീയിൽ ദഹിച്ചു ജ്വലിച്ചു കിടക്കുംപോൽ
സന്ധ്യയാം ദേവത തൻ മാറിൽ ചാർത്തിയ
ബന്ധുരമാമേതോ തങ്കപ്പൂത്താലിപോൽ
ശത്രുക്കളെത്തി രണംതുടങ്ങീടുമ്പോഴ
ശസ്ത്രമെടുത്തു കുലച്ചു പിടിക്കുംപോൽ
കാണുന്നു നിന്നെ ഞാൻ;— പണ്ടു നീ സന്ധ്യയിൽ
വിണ്ണിൽത്തെളിഞ്ഞപ്പോളെന്നെ മറന്നു ഞാൻ!
എന്നിലെ ഞാൻ വളർന്നെങ്കിലുമിന്നും നിൻ
വർണ്ണപ്രഭാവം കവർക്കാറുണ്ടെന്മനം!
പണ്ടുമൊഴിഞ്ഞൊരു പണ്ഡിതനാംകവി
''പൈതലാണേതൊരുമാനവന്നും താതൻ''
ഇന്നു ഞാനോർക്കുന്നാഗീതകം പൂർണ്ണമാ—
യെന്നെത്തന്നെയതിൽ കാണുവാൻ സാധ്യമായ്!

ആയിരം വസന്തങ്ങളൊന്നിച്ചു തളിക്കുന്ന
മായികപ്രപഞ്ചമാണാകാശം നിശീഥത്തിൽ!
പാതിരാപ്പൂക്കൾ കാററിൻ കൈകളിൽനൃത്തം വയ്പൂ,
പാതകൾതോറും നിലാക്കമ്പളം തിളങ്ങുന്നു....
തമസ്സിൽ യുഗങ്ങളായ് മുങ്ങിയ മനസ്സിൻെറ
സർഗ്ഗശാലയിൽത്തിരിനാളങ്ങൾ കൊളുത്തുവാൻ
വെമ്പുന്നു മനുഷ്യൻെറ ചേതന; പ്രപഞ്ചമായ്
വളരുന്നന്തർഗതം; പൂക്കുന്നുവിഭാവന!

ഓമ്മിക്കുന്നപാരത സാഗരം കാൺകേ; നഷ്ട –
സ്വർഗ്ഗത്തിൻ തീരം തേടിയെന്നിനിത്തുഴഞ്ഞെത്തും?

ചന്ദ്രശാലയിലേറി താരകപ്പൂക്കളിറു–
ത്തിന്ദ്രിയാതീത സ്വപ്നമേഖല തുറക്കുവാൻ,
അന്തരാത്മാവിന്നന്തഃപുരത്തിൽക്കടന്നൊരു
ചിന്തതൻ സുഗന്ധിയാം ചന്ദനത്തിരി തെളി–
ച്ചീവിശ്വപ്രപഞ്ചത്തിൽ സൗരഭം പരത്തുവാ–
നാവോളം ദൃശ്യാദൃശ്യസൗന്ദര്യംസ്വദിക്കുവാൻ,
പാതികൂമ്പിയ പത്മചേതന വിടർത്തുവാൻ,
പാതിരാപ്പൂക്കൾക്കെഴും വേദന പകർത്തുവാൻ,
ഹൃദയംപിടയുന്നു, മാനസം തളരുന്നെ–
ങ്ങുദയം നിശീഥത്തിന്നോമനകുമാരിയാൾ?

നീലനീലാകാശത്തിലലയും മേഘങ്ങളെ
കാലം കൈവിരൽത്തുമ്പാൽ കണ്ണുനീരൊലിപ്പിക്കേ
ഞാനുമിപ്രപഞ്ചവുമൊന്നായി പവിത്രത്വത്തിൻ
നൂലിനാൽ പ്രകാശത്തിൻ കാലിണബന്ധിച്ചെങ്കിൽ!

---

## ആശ

---

എങ്ങുപോയലിയുന്നീ നീരന്ധ്രതമസ്സിന്റെ
മങ്ങാത്തനിറം, കാറും കറുപ്പും പ്രഭാതത്തിൽ?
രാവിന്റെ ഹൃത്സ്പന്ദനം പകത്തും കടൽക്കാററീ
ഭ്രുവിനെപ്പോലും ചിറകടിച്ചു തെറിപ്പിക്കേ
തേങ്ങുന്ന സമുദ്രത്തിൻ ഗദ്ഗദം മാത്രംകേൾപ്പൂ;
വിങ്ങുന്ന മനസ്സിന്റെ ചിത്രങ്ങൾമാത്രം കാണ്മൂ !
അഗ്രാഹ്യപ്രപഞ്ചത്തിന്നജ്ഞാതതലങ്ങളിൽ
അവ്യക്തനിമേഷപ്പൂമ്പാററകൾ പറന്നെത്തി
എന്നെയും പിടിച്ചുകൊണ്ടെന്നു പോകുമോ നിത്യ—
നിർവൃതി നല്കും നിലാക്കടലിൻ തീരങ്ങളിൽ!

# മാർഗ്ഗം

നക്ഷത്രമണ്ഡലം തേടിപ്പറക്കുന്ന
മിന്നാമിനുങ്ങുകൾ നമ്മൾ
ദുർബലപത്രങ്ങളാഞ്ഞാഞ്ഞുവീശവേ
ദൂരം വളർത്തുന്നു ഭീതി
പൊങ്ങിപ്പറക്കവേ മേല്പോട്ടു നീങ്ങുന്ന
പുഞ്ജങ്ങളോ ഗോളജാലം!
താങ്ങുവാൻ ദൈവമേ, താവകകാരുണ്യ—
ത്താരൊളിമാത്രമേയുള്ളു.
രശ്മികളാകിലും ഞങ്ങളും താവക
രാഗപ്രഭാമൃതധാര
ഇപ്രഭാബിന്ദുക്കൾ രാത്രിതൻകൂരിരുൾ—
ക്കൂപത്തിൽ വീഴായ്ക ദേവാ....
താവകസാമ്രാജ്യഗോപുരവാതിലും
തേടിപ്പറക്കുന്നു ഞങ്ങൾ
പൂവിനെപ്പോലെ വിടരുംവരും പുലർ—
ക്കാവിന്റെ വാതിൽ തുറക്കേ
പ്രാചിതൻ പാടലവർണ്ണപ്രഭാപൂരം
പ്രീതിയുണർത്തുന്നു മന്നിൽ
നീലത്തിരശ്ശീല നീക്കിയാലെന്നപോൽ
കാലത്തിൻ വേദിക കാണ്മൂ
കൂപ്പുകൈമൊട്ടുമായ് രാവിലേ നിൻ ദിവ്യ—
കീർത്തനം പാടുന്നു ഞങ്ങൾ....

രാപകൽ സ്വർഗ്ഗപ്രകാശം പരത്തുന്ന
ദീപമേ, തേടുന്നു നിന്നെ
ജീവിതസാഗര സഞ്ചാരമെത്രയോ
ദുഷ്കരമോർക്കിൽ ദേവാ....

നീരത്തിലൂടെക്കതിക്കമീ നൗകയ്ക്കു
തീരം നീ കാട്ടുകയില്ലേ?
നന്മയല്ലാതൊന്നും ചെയ്യാതിരിക്കട്ടെ
നിത്യതയിൽച്ചേരുവോളം

ഈ വഴി വീണ്ടുമൊരിക്കലും സഞ്ചാര—
വീഥിയായ്ത്തീരുകയില്ല
അന്യർക്ക നന്മചെയ്യോരോപദം വയ്ക്കാ—
നാവട്ടെ ഞങ്ങൾതൻ മാർഗ്ഗം.

നക്ഷത്രപഥങ്ങളിൽ
ഭാവനാവിമാനത്തിൽ
നിത്യവും പറന്നെത്തു—
ന്നെന്മനം കിളിക്കൊപ്പം.

തൂവെള്ളനെല്ലോൺമേഘ—
സഞ്ചയമങ്ങേത്തേടി
തൂവൊളിച്ചിറകക—
ളാഞ്ഞാഞ്ഞു വീശുന്നെന്നും.

വിണ്ണിന്റെ വൃത്തംവക്കും
ചക്രവാളത്തിൽക്കൂടി;
വിശ്വമണ്ഡലത്തിൽ നി—
ന്നുയരുന്നെന്നാത്മവും.

## സീമ

ഉന്നതങ്ങളിൽ നിന്നീ—
ങ്ങു ന്നിറങ്ങിടും പ്രഭാ—
രേണുക്കൾ തോറും ദിവ്യ
ദർശനം തേടുന്നു ഞാൻ

ആകാശഗോളങ്ങളി—
ലെങ്ങനെ പറന്നെത്തും
ഏകനായൊരു ചിത്ര—
ശലഭത്തിനു തുല്യം?

രാത്രിയിൽ താരാപുഷ്പ—
സഞ്ചയം വിടർത്തിനീ
രാകേന്ദുവാകും വൈദ്യ—
ദീപവും കൊളുത്തുന്നു.

എങ്ങൊളിഞ്ഞിരിക്കുന്നു
മങ്ങാത്ത പ്രകാശമേ?
എങ്ങനെ ലയിക്കുമെ_
ന്നുള്ളിലെയിരുാം നിന്നിൽ?

''ഇങ്ങുനീ''— ചൊൽവൂ ചിലർ
തിങ്ങിടും പ്രതീക്ഷയിൽ,
വിങ്ങുമെന്നാത്മം തവ—
ദർശനം തേടുന്നെങ്ങും.

അന്ധരാ, ണെന്നാൽ മാസ്റ്റ—
ദശികളായി സ്വയം
ബന്ധുരപ്രഭ കാട്ടാ—
മെന്നു ചൊല്ലുന്നു ചിലർ!

എന്നുള്ളം ദാഹിക്കുന്നു
നിനക്കായ് മാത്രം പ്രഭോ,
എന്നു തീരുമീദാഹം?
വററുമോ കളിർച്ചോല?

വ്യാകുലപ്പെടുന്നാത്മ—
മങ്ങയെ സ്മരിക്കുമ്പോരം,
മൂകമാമാത്മം കേഴ—
ന്നങ്ങയെക്കാണാന്മാത്രം.

എങ്കിലുമദൃശ്യനായ്
വാഴുന്നൊരങ്ങേക്കാണാൻ
ഭൗതികനേത്രങ്ങാംക്ക
സാദ്ധ്യമ, ല്ലറിവൂ ഞാൻ....

ആത്മീയനേത്രങ്ങാം നീ—
യെന്നുള്ളിൽ തുറക്കണേ,
ദശനം മാത്രം മതി
കണ്ണാടിച്ചിത്രംപോലെ.

സാഗരഗീതം നീലവാനിലേയ്ക്കുയരുന്നു
ഗഗനത്തിലെ വെള്ളിത്താരകൾ വിറയ്ക്കുന്നു....
മായുന്നു വിഷാദത്തിൻ കാർമുകിൽ, നവഹർഷം
മാനസം നിറയുന്നു, ക്രൂരിരുൾ മറയുന്നു.
നിഴലും വെളിച്ചവും സ്നേഹിത, രീരാത്രിയീ–
ലഴകിൻ ചിത്രങ്ങളീഭൂമിയിൽ വരയ്ക്കുന്നു
ഹേമന്തനിശീഥത്തിൻ കൺമുനകളിൽ കണ്ണീർ–
മുത്തുകൾ തിളങ്ങുന്നു; ഹർഷാശ്രുബിന്ദുക്കളോ?
മാനത്തെ മലർമുററമിങ്ങനെ വിതാനിക്കാൻ
മോദമാർന്നല്ലോ മുകിൽ മാലകൾ, പൂന്തിങ്കളും!
സ്വർഗ്ഗീയഗാനം കേൾക്കേ നീഹാരനീരോലുന്നു
സുന്ദരവികസ്വരരാവിൻെറ കൺപീലിയിൽ.
ചോലകൾ ചിരിക്കയായ്, തൈമരങ്ങളോചേലിൽ
പീലികൾ വിടർത്തുന്നു; നർത്തനരംഗം വിശ്വം!
അന്ധകാരത്തിൻ കാരാഗാരങ്ങൾ തുറന്നു ഭൂ–
മണ്ഡലമഴകിൻെറ പിറന്നാളാഘോഷിപ്പൂ!
വിശ്വമാം കാരാഗൃഹമിത്രനാളടഞ്ഞല്ലോ
കിടന്നു; പൊട്ടിപ്പൊട്ടിക്കമ്പികൾ തെറിക്കയായ്.
പാരിനെക്കുളിർപ്പിക്കുമുത്സവമാഘോഷിക്കാൻ
പൊട്ടിച്ചിന്നെറിഞ്ഞല്ലോ ബന്ധനം ഹൃദയങ്ങൾ
പാപത്തിൻ പാതാളത്തിൽത്താഴ്ന്നവരിന്നാക്കമ്പി-
പ്പൂട്ടുകൾ തകർക്കുന്നതില്ലെങ്കിലതേമൗഢ്യം.
സാഗരതരംഗങ്ങൾ വീണക്കമ്പികളാക്കി
സംഗീതമോരോന്നായിപ്പാടട്ടെ ഹൃദയങ്ങൾ.
ആതിരനിലാവിൻെറ സ്വർണ്ണവർണ്ണമാം നൈലോൺ
സാരിയുമുടുത്തു വിൺമണ്ഡലം തിളങ്ങുമ്പോൾ
ആകാശഗംഗ നവഹർഷങ്ങൾ നരമുഗ്ദ്ധ–
മാനസങ്ങളിലെല്ലാമങ്കുരിപ്പിക്കുന്നല്ലോ.

---

# മഞ്ഞ്

---

പുളകം കൊൾവൂമനം പൂങ്കാററിൽ നൃത്തംവയ്ക്കും
പൂമരങ്ങളെ കാൺകേ, പൂനിലാവൊളികാൺകേ.
രാവിനെ മറക്കുന്നൃ ചേതന താരങ്ങളെ—
ക്കാണുമ്പോൾ, കളിർച്ചന്ദ്രൻ പുഞ്ചിരിപൊഴിക്കു
മ്പോൾ
ഹേമന്തരാത്രി, വർണ്ണസ്വപ്നങ്ങൾ കാണും ധാത്രി,
മഞ്ഞുപെയ്യുന്നരാത്രി, കാലത്തിൻ പ്രിയപുത്രി.
കാഞ്ചനക്കിനാവുകൾ മായാതെ തെളിഞ്ഞെങ്കിൽ;
ശൃംഖലയിണക്കുന്നീഭുവിനെ സ്വർല്ലോകമായ്.

ഇനിയും കുളിർകോരിപ്പകരുമൊരുരാത്രി
കനകക്കതിർവീശി ഭൂവിലൊന്നുദിക്കുമോ?
നവ്യാവതാരഗ്ഗീതധ്വനിയാൽ വീണ്ടുംവാനം
ദിവ്യത്വത്തിനു പരിവേഷങ്ങൾ രചിക്കുമോ?

## പീഠം

ഏതൊരു കലാകാരൻ
ലോലമാം മാർബ്ബിൾക്കല്ലിൽ–
കൊത്തിയെൻ ശരീരമാം
വിഗ്രഹമാത്മാവോടേ?
ഏതൊരു ശില്പി രാകി
മിനുസംവരുത്തുവാ–
നെന്മെയ്യിൽത്തൻകൈയിലെ
രമ്യമാമുളിനീക്കി?
ഏതൊരു കരം രൂപ–
മേകുവാനക്കല്ലിനെ
നോവിച്ചു, ചെത്തിക്കുത്തി
വേദനസഹിപ്പിച്ചു?
ഏതൊരു മഹാർഹമാം
പാണിയീ നിസ്സാരമാം
ശില്പത്തെ ദേവാലയ
വിഗ്രഹമാക്കിച്ചെയ്തു?
കേവലമന്തഃസാരശൂന്യമാമീ ശില്പത്തെ
ദേവമന്ദിരപീഠഭൂഷണമാക്കുന്നല്ലോ!
സ്പന്ദിക്കും ഹൃദന്തവും
നിത്യമാമാത്മാവുമാ

സ്നിഗ്ധവിഗ്രഹത്തിലെ
ശക്തികളാക്കിച്ചെയ്‌വൂ?
കാലത്തിൻ പഴക്കത്തിൽ
കേടുകൂടായ്‌വാൻ പട്ടു—
കൈലേസിനാലേ ശില്പി
ശില്പത്തെത്തുടയ്ക്കുന്നു!
ഉന്നതപീഠത്തിലേ—
ല്ലെന്നിനിയെടുത്തങ്ങു
വസ്തുമെന്നറിയുവാൻ
വിഗ്രഹം കൊതിക്കുന്നു!

ഒരു പുഷ്പം ഞെട്ടററു വീഴുമ്പോളോക്കും ഞാ—
നൊരു സ്വപ്നം വാടിക്കൊഴിയുന്നതായ്

ഇലയൊന്നു ശാഖയെക്കൈവെടിയുമ്പോഴ—
മുലയുമെന്മാനസമെന്തിനായോ!

അകലെ നീലാകാശജാലകവിരി നീക്കി
മുകിലണിപ്പന്തലിൽപ്പുഞ്ചിരിക്കും
കതിരൊളിത്താരകൾ കാണുമ്പോളതുപോലെ
കതിരിടുമെൻ ഹൃത്തിൽ സങ്കല്പങ്ങൾ

പുളകപ്പൂവനികയും കാനനച്ഛായയും
തളിരിടുമാകാശവല്ലികളും

മനതാരിലാനന്ദപ്പൂക്കൾ രചിക്കുമ്പോൾ
കനകക്കിനാക്കൾ വിടർന്നു മിന്നും

ഇവിടെയീ വിശ്വപ്രപഞ്ചത്തിലനുദിന—
മവികലമെന്തെല്ലാം സംഭവിപ്പൂ!!

അവയെല്ലാമെന്നിലുണർത്തുന്നു ചലനങ്ങൾ
പവിഴപ്പൂമ്പാററകൾ പാറുംപോലെ....

ഒരു മണിനാദമാ ദേവാലയത്തിൽ നി—
ന്നുയരുമ്പോളുലയുവതെന്തേ ചിത്തം?

മരണമണിനാദമാകാമുയർന്നല
വിരചിക്കുന്നേകാന്ത നിമിഷങ്ങളിൽ

ഒരു പുഷ്പം ഞെട്ടററു വീഴുംപോലല്ലയോ
മരണത്തിൻ മാറിൽക്കിടപ്പൂ മർത്ത്യൻ!

മണിനാദം—ലോകത്തിന്നേതൊരു കോണിലു—
മുയരുന്ന മണിനാദ—മാർക്കുവേണ്ടി?

പരിചയമില്ലാത്ത—പരിചിതനല്ലാത്ത
നരനാകാം മൃത്യുവരിച്ചതെന്നാൽ
മമ ജീവനാളത്തിന്നൊളി തെല്ലു മായുന്നു
മുകിലിനുവഴി കാട്ടും മിന്നൽപോലെ

കരയുക, കരളം നീറിക്കരയുക—ഇതു ദിവ്യ—
സ്മരണയിൽ വിശ്വൈകസാഹോദര്യം

മണിനാദം—ലോകത്തിന്നേതൊരു കോണിലു-
മുയരുന്ന മണിനാദ—മാർക്കുവേണ്ടി?

ദീനപുഷ്പനികരങ്ങൾ ഞെട്ടററു വീണിടും
മണിനാദമുയരുമെനിക്കുവേണ്ടി....

